# കലാകൗമുദി

# 395

എല്ലാ ഞായറാഴ്ചയും പ്രസിദ്ധപ്പെടുത്തുന്നത്

ഏപ്രിൽ 3, 1983

വില: 1 രൂപ 50 പൈസ



എഡിററർ: എം. എസ്. മണി

സഹപത്രാധിപന്മാർ:
എസ്. ജയചന്ദ്രൻനായർ
എൻ. ആർ. എസ്. ബാബു
ഇലസ്ട്രേഷൻസ്: നമ്പൂതിരി


## എഡിറേറാറിയൽ കുറിപ്പുകൾ

മൂച്ചിക്കണ്ണന്മാർ, ധനകാര്യമുഖ്യമന്ത്രിയും ആറുമുഖംപിള്ളയും, ഡോ: സാഹിത്യം 6

## കൗമുദി ന്യൂസ് സർവീസിൻെറ സ്പെഷ്യൽ റിപ്പോർട്ടുകൾ

**ഒരു ആണ ികാരണം** 8

പാളങ്ങളിലെ ആണിയിളകിയിരുന്നതിനാലാണ് കരുനാഗപ്പള്ളിയിൽ തീവണ്ടി മറിഞ്ഞതെന്ന് പറയപ്പെടുന്നു. റെയിൽവേ വകുപ്പിനുതന്നെ പാടേ ആണിയിളകിക്കിടക്കുന്നു: ഒരു കുറിപ്പ്.

**കലുഷമാകുന്ന തെലുങ്കുദേശം** 12

ഏകാധിപത്യത്തെ ചുംബിച്ചുകൊണ്ടുള്ള രാമറാവുവിൻെറ പോക്ക് തെലുങ്കുദേശത്തിനു് മങ്ങലേല്പിക്കുന്നതിനെക്കുറിച്ച്

**മലയാളസിനിമയിൽ ഭരതൻെറ വർഷം** 14

സംസ്ഥാന ചലച്ചിത്ര അവാർഡും അവാർഡ് നിർണ്ണയ കമ്മിററിയുടെ റിപ്പോർട്ടും വിലയിരുത്തുന്നു.

**സർവ്വമതക്ഷേത്രം** 26

ഗുരുവായൂരിനടുത്തുള്ള കോട്ടപ്പടിയിൽ ഉയർന്നുവന്ന സർവ്വമതക്ഷേത്രത്തെപ്പററി.

## കവിത

വിഷുപ്പുലരി — ശ്രീ. സി. കൃഷ്ണൻനായർ 33

## നീണ്ടകഥ

കാർക്കളിലെ ദർശനൻ — ശ്രീ. വി. ടി. ഇന്ദുചൂഡൻ 40

## ലേഖനം

ഞങ്ങളും മടങ്ങിവരാറായി — ശ്രീ. അലി കടവത്തൂർ 11

കൂടിയാട്ടവർഷം — ശ്രീ. എസ്. നടരാജൻ 16

വേരുറയ്ക്കാത്ത ജനാധിപത്യം — ഡോ: കെ. വേലായുധൻനായർ 23

## കഥ

കായികതാരങ്ങൾ — ശ്രീ. മുഹമ്മദ്റോഷൻ 29

കഥാനായിക — ശ്രീ. ഗൗതമൻ 35

## നോവൽ

ആരുംപറയാത്ത കഥ — ശ്രീ. വി. പി. രാമചന്ദ്രൻനായർ 44

## പലവക

കത്തുകൾ 4


## മുഖചിത്രം

ഫോട്ടോ: ശ്രീ. സത്യമൂർത്തി

## മനുഷ്യനെ നമ്പൂതിരിയാക്കാൻ

മാർച്ച് 13-ാം തീയതിയിലെ കലാകൗമുദിയിൽ 'മനുഷ്യനെ നമ്പൂതിരിയാക്കാൻ' എന്ന ശീർഷകത്തിൽ അക്കിത്തം എഴുതിയ ലേഖനം വായിച്ചു. വി. ടി. സ്മാരക സമിതിയുടെ ആഭിമുഖ്യത്തിൽ ഫെബ്രുവരി 13-ാംതീയതി ചേർന്ന സ്മാരകപ്രസംഗങ്ങളിലൊന്നായി അവതരിപ്പിക്കപ്പെട്ടതാണ് ആ ലേഖനം. അന്നതു് ശ്രദ്ധാപൂർവ്വം ശ്രവിക്കാൻ ഈയുള്ളവനവസരമുണ്ടായില്ല. അതിനാൽ കലാകൗമുദിയിലെ ലേഖനം ശ്രദ്ധാപൂർവ്വം വായിക്കുകയുണ്ടായി. അക്കിത്തം അദ്ദേഹത്തിന്റെ പ്രബന്ധത്തിന്റെ തുടക്കത്തിൽ ''വി. ടി. യെ സ്മരിക്കുക എന്നതിനർത്ഥം അദ്ദേഹത്തിന്റെ ചൈതന്യത്തെ സ്മരിക്കുക എന്നതാണല്ലോ'' എന്നു പറഞ്ഞുകൊണ്ടാണ് തുടങ്ങുന്നതു്. സ്മാരകപ്രസംഗത്തിന്റെ തുടക്കത്തിൽ ഈ ലേഖകൻ ചെയ്ത സ്വാഗതപ്രസംഗത്തിൽ വി. ടി.യെ സ്മരിക്കുകയല്ല, വി. ടി.യെ കണ്ടെത്താനുള്ള ശ്രമമാണ് ഈ സമ്മേളനംകൊണ്ടുദ്ദേശിക്കുന്നതെന്ന് പറയുകയുണ്ടായി. ഈ അടിസ്ഥാനത്തിൽ അവിടെ അവതരിപ്പിക്കപ്പെട്ട പ്രബന്ധങ്ങളിൽ, ചിലരെങ്കിലും അങ്ങനെയൊരു ശ്രമം നടത്തുകയുണ്ടായി. അക്കിത്തത്തിന്റെ പ്രബന്ധവും അത്തരത്തിലുള്ള ഒരു ശ്രമമാണ്. വി. ടി.യുടെ വാക്കുകളേയും വാക്യങ്ങളേയും ഉദ്ധരിച്ചുകൊണ്ട് അദ്ദേഹം തന്റേതായ മാർഗ്ഗത്തിലൂടെ വി. ടി.യെ കണ്ടെത്താൻ ശ്രമിച്ചതിന്റെ ഫലമാണ് ആ ലേഖനം. ആ കണ്ടെത്താനുള്ള ശ്രമത്തിൽ പങ്കാളിയാകാൻ അക്കിത്തത്തെ പ്രേരിപ്പിച്ചതിൽ ഈ ലേഖകനും ഒരു പങ്കുണ്ടായിരുന്നു. എന്നാൽ യശഃശരീരനായിത്തീരുന്ന ഒരു വ്യക്തിയെ കണ്ടെത്താനുള്ള ശ്രമം പല കോണുകളിൽനിന്നാരംഭിക്കുമ്പോൾ അതിന്റേതായ രൂപഭാവവ്യത്യാസങ്ങൾ അതിൽ സ്ഫുരിക്കും.

ഈ ലേഖകനു് സംസ്കൃതമറിഞ്ഞുകൂടാ. അതിനാൽ അക്കിത്തം ഉദ്ധരിക്കുന്ന പല സംസ്കൃതവാക്യങ്ങളും ചികഞ്ഞു നോക്കാൻ സാദ്ധ്യമല്ല. എന്നാൽ വി. ടി. യെ അറിയാം; അദ്ദേഹത്തിന്റെ വാക്കുകളും പ്രവൃത്തികളുമായി ഒട്ടേറെക്കാലം ബന്ധപ്പെട്ടതിന്റെ ഫലമായി, അക്കിത്തം തന്റെ ലേഖനത്തിൽ പ്രകടിപ്പിച്ച ഒരു സംശയം ഇവിടെ ഉദ്ധരിക്കട്ടേ—''ഈ രീതിയിൽ രാഷ്ട്രീയ സ്വയം സേവക സംഘത്തിൽ വി. ടി. പ്രസംഗിക്കാൻ ഇടവന്നതു് പരിതഃസ്ഥിതിയുടെ സമ്മർദ്ദത്തിനു് വശംവദനായിത്തീരുക എന്ന മനുഷ്യ സാമാന്യമായ ദൗർബ്ബല്യം കൊണ്ടായിക്കൂടേ?'' എന്നു് സ്വയം ചോദിച്ചുകൊണ്ട് അത്തരം ദൗർബ്ബല്യങ്ങളില്ലാത്ത ഒരാളായിരുന്നു വി. ടി. എന്നദ്ദേഹം സമാശ്വസിക്കുന്നു. ഇതിനു് തെളിവായി അദ്ദേഹം പറയുന്ന കാര്യങ്ങൾ വി. ടി. ക്ഷേത്രത്തിൽ പോകാറില്ല എന്നതാണ്. എന്നാൽ സത്യത്തിൽ മനുഷ്യസഹജമായ ദൗർബ്ബല്യങ്ങൾ വി. ടി. യിലും ഉണ്ടായിരുന്നു. അക്കിത്തം മുമ്പൊരിക്കൽ പ്രസ്താവിച്ച 'വിരാാം പുരുഷ'നൊന്നുമായിരുന്നില്ല, വി. ടി.

വി. ടി, ആർ. എസ്. എസ്. യോഗത്തിൽ പ്രസംഗിച്ച 1972 മേയ് 24-നു് ഞാൻ വി. ടി. സ്ഥലംവിട്ട് ഏതാണ്ട് അരമണിക്കൂർ കഴിഞ്ഞപ്പോൾ വി. ടി. യുടെ വസതിയിലെത്തുകയുണ്ടായി. അപ്പോഴാണ് വി. ടി, ആർ. എസ്. എസ്. സമ്മേളനത്തിൽ പ്രസംഗിക്കുന്നതിനുവേണ്ടി അദ്ദേഹത്തിന്റെ യോഗക്ഷേമ സഭാകാലത്തെ ഒരു സഹപ്രവർത്തകന്റെ നിർബ്ബന്ധപ്രകാരം അദ്ദേഹത്തിന്റെ കൂടെപ്പോയി എന്നറിഞ്ഞതു്. വി. ടി. യുടെ പത്നിക്കും മകൻ വാസുദേവനും അതിൽ കുണ്ഠിതമുള്ളതായും എനിക്കുതോന്നി. വി. ടി. യുടെ പത്നി പറഞ്ഞു. ''ദാമോദരൻ അരമണിക്കൂർ മുമ്പേ വന്നിരുന്നെങ്കിൽ പോകില്ലായിരുന്നു.

നിർബ്ബന്ധത്തിനല്ല, സ്നേഹത്തിനു് വി. ടി.യെ സ്വാധീനിക്കാൻ കഴിയും. അങ്ങനെ സ്വാധീനിക്കപ്പെട്ട ചില സംഭവങ്ങൾ ഈ ലേഖകനറിയാം. അതുപോലെ ഒരു പഴയ സുഹൃത്തിന്റെ സ്നേഹപൂർവ്വമായ നിർബ്ബന്ധം നിരസിക്കാനുള്ള വൈമനസ്യമായിരുന്നു, ആ സമ്മേളനത്തിൽ പങ്കെടുക്കാൻ വി.ടി. യെ പ്രേരിപ്പിച്ചതു്. പിന്നീട് ഏതാനും ദിവസങ്ങൾക്കുശേഷം എനിക്കു വി.ടി. യുമായി ഈ വിഷയം സംസാരിക്കാനിടവന്നു. ഒരു അർദ്ധരാത്രിവരെ ഞങ്ങൾ സംസാരിച്ചു. വി. ടി. ആ യോഗത്തിൽ സംസാരിച്ചതെന്തെന്ന് എനിക്കറിയില്ല; 'കേസരി'യിലെ വാർത്ത ഞാൻ വായിച്ചിട്ടുമില്ല. എങ്കിലും വി. ടി. എന്നോടു പറഞ്ഞതു്, ''ഞാൻ രാഷ്ട്രീയ സ്വയം സേവക സംഘത്തിനു വേണ്ടി അവിടെ യാതൊന്നും സംസാരിച്ചിട്ടില്ല. എന്റെ ആശയങ്ങൾ അവരുടെ മുമ്പാകെ വച്ചുവെന്നുമാത്രം. അതവരുടെ പത്രത്തിൽ എങ്ങനെയൊക്കെ റിപ്പോർട്ട് ചെയ്തുവെന്നും എനിക്കറിഞ്ഞുകൂടാ.'' ദീർഘനേരത്തെ സംഭാഷണത്തിനുശേഷം വി. ടി. പറഞ്ഞു: ''അതു് വേണ്ടില്ലായിരുന്നു, അല്ലേ?'' ഇതിനെത്തുടർന്നു് ഏതാനും ദിവസങ്ങൾക്കോ ആഴ്ചകൾക്കോശേഷം (തീയതിയും മാസവും ഞാനോർക്കുന്നില്ല.) വി. ടി. മാതൃഭൂമി ആഴ്ചപ്പതിപ്പിൽ ഒരു ലേഖനമെഴുതി. ആ ലേഖനത്തിലുടനീളം വർഗ്ഗീയതയുടേയും വർഗ്ഗീയവാദത്തിന്റേയും ആപല്ക്കരമായ പ്രവണതകളെ വി. ടി. വിശകലനം ചെയ്തിരുന്നു. (ആ ലേഖനം വാസുദേവന്റെ കൈയിലുണ്ടാകാം.) മാത്രമല്ല, നമ്പൂതിരിയെ മനുഷ്യനാക്കുകയെന്ന പ്രക്രിയയിൽ താൻ വേണ്ടത്ര വിജയിച്ചില്ലെന്നും വി. ടി. ക്കു് അഭിപ്രായമുണ്ടായിരുന്നു. അതുകൊണ്ടാണ് വി. ടി. തന്റെ പിൽക്കാലങ്ങളിൽ സാമുദായിക പ്രവർത്തനങ്ങളിൽനിന്നു വിരമിച്ചു് മനുഷ്യസമൂഹത്തിൽ മനുഷ്യവ്യക്തിക്കു് സുപ്രധാനമായ അസ്തിത്വമുണ്ടാകണമെന്നു് വാദിക്കാൻ തുടങ്ങിയതു്—മനുഷ്യനെ മനുഷ്യനാക്കുകയെന്നതായിരുന്നു അവസാനകാലത്തെ വി. ടി. യുടെ ലക്ഷ്യം. മനുഷ്യനിലും ഉപരിയായ ഒരു ബ്രാഹ്മണ സങ്കല്പം വി. ടി. ക്കുണ്ടായിരുന്നതായി ഊഹിക്കാൻ ന്യായമില്ല.

മനുഷ്യനെ നമ്പൂതിരിയാക്കുകയെന്ന വി. ടി. യുടെ ആഹ്വാനത്തിന്റെ പൊരുൾ അക്കിത്തം വിശദീകരിച്ചു് കണ്ടു. പക്ഷേ, നമ്പൂതിരിയടക്കമുള്ള മനുഷ്യരെ യഥാർത്ഥ മനുഷ്യരാക്കുന്നതിൽ വി. ടി. വേണ്ടത്ര വിജയിച്ചുവോ? അതിനുശേഷമല്ലേ മനുഷ്യനെ നമ്പൂതിരിയാക്കുകയെന്ന പ്രക്രിയയിലേക്കു് തിരിയാനൊക്കൂ?

ഇതിൽനിന്നു് നമുക്കനുമാനിക്കാൻ കഴിയുന്നതു് മനുഷ്യസഹജമായ ദൗർബ്ബല്യങ്ങൾക്കു് വി. ടി. യും വിധേയനായിട്ടുണ്ടെന്നല്ലേ? മരണപ്പെട്ട മനുഷ്യനെ കണ്ടെത്താനുള്ള സംരംഭത്തിൽ നമുക്കൊക്കെയും പാകപ്പിഴകൾ പററിക്കൂടായ്കയില്ല. ആ നിലയ്ക്കു് അക്കിത്തത്തിന്റെ പ്രബന്ധവും പരിഗണിക്കാവുന്നതാണ്.

എൻ. ദാമോദരൻ,
വളാഞ്ചേരി.

## കത്തുകൾ

## കാട്ടുകുയിലിന്റെ നൊമ്പരം

ദാഹിക്കുന്ന ജലാശയങ്ങളെപ്പററിയും, ശബരിഗിരിക്കാടുകൾ പഠിപ്പിച്ച പാഠങ്ങളെപ്പററിയും കലാകൗമുദി പ്രസിദ്ധീകരിച്ച ഫീച്ചറുകൾ ഏതൊരു മനുഷ്യസ്നേഹിയുടേയും കരളിൽ തറയ്ക്കുന്നതായിരുന്നു. പക്ഷേ, പ്രശ്നം അതല്ല, ''മഴയുണ്ടാകാൻ കാടു വേണ്ടെന്നും മണ്ണൊലിപ്പു തടയാൻ കാട്ടുപുല്ലുമതിയെന്നും'' ഗവേഷണപ്രബന്ധമിറക്കുന്ന ആസ്ഥാനവിദഗ്ദ്ധന്മാരും, ''കടലിൽ കാടുണ്ടായിട്ടാണോ മഴപെയ്യുന്നതെന്നു'' ചോദിക്കുന്ന വിപ്ലവവീരന്മാരും ഹീറോകളായിട്ടുള്ള ഒരു സമൂഹമാണു് നമ്മുടേതു്. മുൻ വനം വകുപ്പ് ചീഫ് കൺസർവേററേയും, മുൻ കോൺഗ്രസ് മന്ത്രിയേയും, കമ്മ്യൂണിസ്റ്റ് എം. പി. യേയും, ലീഗ്ഗുനേതാവിനേയും, അവാർഡു് സാഹിത്യകാരനേയും, സാഹസിക പത്രലേഖകനേയും തങ്ങളുടെ പേറോളിൽ ഉൾപ്പെടുത്തുവാൻ കഴിവുള്ള വ്യവസായ കുത്തകകളും, രാഷ്ട്രീയ പാർട്ടികളുടെ തർക്കങ്ങൾക്കു് മാദ്ധ്യസ്ഥം വഹിക്കുന്ന തടിക്കച്ചവടക്കാരനും, ഐ. എ. എസ്. ശിങ്കങ്ങളെപ്പോലും പോമറേനിയൻ നായ്ക്കുട്ടികളാക്കി മെരുക്കിയെടുക്കുന്ന ക്ലിപ്പ് കോൺട്രാക്ടർമാരും ചേർന്നു രൂപീകരിക്കുന്ന വനനയമല്ലേ നമുക്കുള്ളതു്? 'ഡെസേർട്ടൈസേഷൻ,' 'ലാററൈസേഷൻ,' 'ഗ്രീൻ ഹൗസ് ഇഫക്ട്' 'ഗള്ളി ഇറോഷൻ ആൻഡ് സിൽററിങ്ങ്', തുടങ്ങിയ സംജ്ഞകളൊക്കെ ഏതോ പിരിയിളകിയ ശാസ്ത്രജ്ഞന്മാരുടേയും, അവരെ പിന്താങ്ങുന്ന മരക്കവികളുടേയും ഉച്ചക്കിറുക്കാണെന്നു പറഞ്ഞു് പുച്ഛിക്കുന്ന മന്ത്രിപുംഗവന്മാരല്ലേ നമുക്കുള്ളതു്? കാട്ടിൽ നടക്കുന്ന ഈ മരക്കുരുതിയുടെ ആരാച്ചാരന്മാരിൽ നിന്നും പങ്കുകാശു് പററാത്ത ഏതെങ്കിലുമൊരു രാഷ്ട്രീയപാർട്ടി നമ്മുടെ നാട്ടിലുണ്ടോ? കാടു നാടാക്കാനും നാടു് നഗരമാക്കാനും നഗരം നരകമാക്കാനും പ്രജ്ഞനശിച്ച ഇവരൊക്കെക്കൂടി നടത്തുന്ന കയ്യാങ്കളിക്കിടയിൽ വിണ്ടുവെടിച്ച റിസർവോയറുകളോ കുററിയററുപോകുന്ന മഴക്കാടുകളോ ചിന്താവിഷയമാകുന്നതെങ്ങനെ? ഒരിഞ്ചുമേൽമണ്ണുണ്ടാകാൻ ഒരായിരത്തിലേറെ സംവത്സരം വേണമെന്നും ഒരു മരം വളർന്നു പൊങ്ങാൻ ഒരു നൂറിലേറെ വർഷങ്ങൾ വേണമെന്നുമുള്ള ബാലപാഠങ്ങൾപോലും ഇവർക്കു് മനസ്സിലാവില്ല. കേരളം ഒരു ഊഷരഭൂമിയായി മാറാതിരിക്കണമെങ്കിൽ ഇന്നത്തെ ചുററുപാടിൽ ഒററ മാർഗ്ഗമേയുള്ളൂ. നമ്മുടെ വനപ്രദേശം മുഴുവൻ പട്ടാളത്തെ ഏല്പിക്കുക. കോടിക്കണക്കിനു രൂപ വിലയുള്ള ഈട്ടിയും തേക്കും കള്ളക്കടത്തു നടത്തുന്ന കാട്ടുരാജാക്കന്മാരെ താലോലിക്കുകയും, വിറകുകൊള്ളി ശേഖരിക്കാനെത്തുന്ന ഗിരിജനെ തല്ലിക്കൊല്ലുകയും ചെയ്യുന്ന 'കൺസർവേഷൻ' നമ്മുടെ കാടുകളുടെ അന്ത്യം കുറിക്കുകയേയുള്ളൂ. ഇതിനെതിരെ പ്രതികരിക്കാൻ നമ്മുടെ നൈതികബോധം തയ്യാറാകാത്ത പക്ഷം ഇത്തരം ഫീച്ചറുകളൊക്കെ കേവലം വനരോദനങ്ങളോ, കാട്ടുകുയിലിന്റെ നൊമ്പരങ്ങളോ മാത്രമാകാനേ തരമുള്ളൂ.

ഡോ: തോമസ് വർഗ്ഗീസ്,
പ്രസിഡൻറ്,
കേരള യുക്തിവാദിസംഘം.
തിരുവനന്തപുരം ജില്ല,

## സ്വർഗ്ഗവാതിൽ

എം. ടി. യുടെ കഥയ്ക്കു് നമ്പൂതിരി വരച്ച കട്ടിനാരായണന്റെ ചിത്രങ്ങളാണ് (390 തുടങ്ങി നാലു ലക്കങ്ങൾ) ഈ കുറിപ്പിനുള്ള പ്രേരണ. ഓർമ്മകളുമായുള്ള ആകസ്മികമായ സാദൃശ്യം കാരണം അവ എന്നെ ഒട്ടൊന്നു് വിസ്മയപ്പെടുത്തുകയുണ്ടായി. വർഷങ്ങൾക്കുമുമ്പു് കൂടല്ലൂരിൽനിന്നു് മുതുതലയിലേക്കു് പകിടകളി മത്സരത്തിനുവന്ന ഒരു സംഘത്തിൽ ഞങ്ങൾ കണ്ട കട്ടിനാരായണൻ ഇതിനകം മരിച്ചുപോയിരിക്കും എന്നാണ് ഞാൻ കരുതിയിരുന്നതു്. ചകിരിത്തലമുടിയും കൈയാംഗ്യങ്ങളും മാത്രമല്ല, വലിഞ്ഞുമുറുകിയ മുഖത്തെ മാംസപേശികൾ സൃഷ്ടിക്കുന്ന തന്നിൽത്തന്നെ അന്ധമായി വിശ്വസിക്കുന്നവന്റെ നിശ്ചയദാർഢ്യം, അപ്പോൾ മാത്രം ഗൂഢാലോചന നടത്തി ഒരു തീരുമാനമെടുത്തവന്റെ ധാർഷ്ട്യം, ഈശ്വരാ, നമ്പൂതിരി വരച്ചുവച്ച ഈ ഭാവങ്ങളെല്ലാം പണ്ടെന്നോ കണ്ടുമറന്ന കഥാപാത്രവുമായി നൂറുശതമാനം സാമ്യം പുലർത്തുന്നു. നമ്പൂതിരിച്ചിത്രങ്ങളിൽ ഇല്ലാതിരുന്ന ചുവന്നകല്ലുവച്ച കടുക്കൻമാത്രം കാലാന്തരങ്ങളിൽ കട്ടിനാരായണനു് എങ്ങനെ നഷ്ടപ്പെട്ടിരിക്കാമെന്നു് എനിക്കു് ഇപ്പോൾ ഊഹിക്കാൻ സാധിക്കുന്നുണ്ട്. ചിത്രകാരനു നന്ദി.

സത്യൻ,
ബോംബെ—37.



## പിറക്കാനിരിക്കുന്ന പൂക്കാലം

മാർക്സിയൻ സൗന്ദര്യശാസ്ത്രം ''ഒരു കൊച്ചുകൈവഴി'' പോലും മലയാളസാഹിത്യനിരൂപണത്തിൽ ഉണ്ടാക്കിയിട്ടില്ല എന്ന പ്രസ്താവം (ലക്കം 392) അവാസ്തവികമാകുന്നു. വെള്ളത്തിൽ ഉപ്പെന്നപോലെ നമ്മുടെ നവോത്ഥാന സാഹിത്യവിമർശനത്തിൽ—കേസരി, മുണ്ടശ്ശേരി, കുററിപ്പുഴ, എം. പി. പോൾ എന്നിവരുടെ കൃതികളിൽ—മാർക്സിയൻ സൗന്ദര്യശാസ്ത്രത്തിന്റെ വിവിധാംശങ്ങൾ അലിഞ്ഞു ചേർന്നിട്ടുണ്ട്. കമ്മ്യൂണിസ്റ്റ് വിമർശകരായ ഇ. എം. എസ്, കെ. ദാമോദരൻ, എം. എസ്. ദേവദാസ് തുടങ്ങിയവരുടെ കൃതികളിലും ഇപ്പറഞ്ഞതിനു ധാരാളം തെളിവുകളുണ്ട്. ഇവയെ ധനാത്മകമായി വിലയിരുത്താൻ ശ്രമിക്കാതെ, തികച്ചും നിഷേധാത്മകമായി, 'ഇവിടെയൊന്നും നടന്നിട്ടില്ല' എന്ന വീക്ഷണം അവതരിപ്പിക്കുകവഴി, പുത്തുശ്ശേരിയും തിരുനെല്ലൂരും മാർക്സിസത്തിന്റെ മൗലികനിരീക്ഷണപദ്ധതിയായ ചരിത്രാത്മകഭൗതികവാദത്തെ കൊഞ്ഞനംകാട്ടുകയാണ ചെയ്യുന്നതു്.

കമ്മ്യൂണിസ്റ്റുകവികളായി ''ആവുന്നത്ര ഉച്ചത്തിൽ'' പാടിക്കൊണ്ട് അമ്പതുകളുടെ ആദ്യം രംഗപ്രവേശം ചെയ്ത ഇവർ മാർക്സിയൻ സൗന്ദര്യശാസ്ത്രമുകൾക്കൊണ്ട് തുടർന്നെന്തുകൊണ്ട് കവിതകളെഴുതിയില്ല എന്നു് സ്വയം വിമർശനപരമായി പരിശോധിക്കേണ്ടതുണ്ട്. അവർ മാർക്സിസത്തിൽനിന്നും ദീർഘകാല അവധി എടുത്തിരിക്കുകയായിരുന്നുവെന്നു് അപ്പോൾ അവർക്കു് മനസ്സിലാകും. തങ്ങൾ ചെയ്ത ഈ കുററത്തെ മററുള്ളവരുടെ—വിമർശകരുടെ—തലയിൽ വച്ചുകെട്ടാനുള്ള ഈ പാഴ്വേല ഫ്രോയ്ഡിയൻമനഃശാസ്ത്രത്തിൽ പ്രൊജക്ഷൻ എന്നു വിശേഷിപ്പിക്കപ്പെടുന്നു. ഇന്നുവരെ അച്ചടിച്ചിറക്കിയതെല്ലാം പാടേ നിരോധിക്കണമെന്ന തിരുനെല്ലൂരിന്റെ ജല്പനം ഹിററ്ലറുടെ പുസ്തകം കത്തിക്കലിനെ അനുസ്മരിപ്പിക്കുന്നു.

''രാഷ്ട്രീയ പ്രവർത്തനത്തിന്റെ വിഹ്വലതകളിലും സംഭ്രമങ്ങളിലും തിരക്കിലും പെട്ടുഴലുന്ന നേതാക്കന്മാർ'' സാഹിത്യകാര്യങ്ങളിൽ തലയിടരുതെന്നു് പുത്തുശ്ശേരി വിലക്കു കല്പിക്കുന്നു. എങ്കിൽ ആദിപാപം ചെയ്തവർ മാർക്സും എംഗൽസുമാണ്. തങ്ങൾ വായിച്ച കൃതികളെപ്പററി അപ്പപ്പോൾ അഭിപ്രായമെഴുതിയ ഇവർ സാഹിത്യേതര വിഹ്വലതകളുടെ നടുവിലായിരുന്നു. ഒരു ലഘുലേഖ പോലും മാർക്സിയൻ സൗന്ദര്യശാസ്ത്രത്തെപ്പററി മലയാളത്തിലില്ലാത്തതു് കഷ്ടം തന്നെ, തിരുനെല്ലൂർ! പക്ഷേ, ഒരു ലേഖനം പോലും ആ താടിക്കാരൻ മാർക്സ് സൗന്ദര്യശാസ്ത്രസംബന്ധിയായി എഴുതിയിട്ടില്ലല്ലോ. അപ്പോൾ മാർക്സിയൻ സൗന്ദര്യശാസ്ത്രം എന്നൊന്നുണ്ടോ?

തിരുനെല്ലൂരിനു് തെല്ലും സഹിക്കാൻ കഴിയാത്ത മറെറാന്നു് ചില നേതാക്കന്മാർക്കു് ''കൂർത്ത ബുദ്ധി''യാണുള്ളതെന്നതാണ്. കൂർത്തബുദ്ധി ഒരു കുറവോ പ്രൊഫസറേ! ബുദ്ധി കൂടിയാൽ ഹൃദയം ചുരുങ്ങുമോ? എങ്കിൽ മാർക്സിനു ഹൃദയം ഉണ്ടായിരുന്നോ? വിശ്രമത്തിന്റെ ഭാഗമായി ഗണിതശാസ്ത്രപ്രശ്നങ്ങളിൽ മുഴുകിയ ബുദ്ധിരാക്ഷസനായിരുന്നില്ലേ അദ്ദേഹം?

ഹരിഹരൻ,
പൂഞ്ഞാർ.

## മാർക്സിനെത്ര മക്കൾ?

കാറൽമാർക്സിനു് ആകെ ഏഴ് കുട്ടികളാണ് ഉണ്ടായിരുന്നതു്.

(1) ജെന്നി (1844—83),
(2) ലാറാ (1845—1911),
(3) എഡ്ഗാർ (1847—55),
(4) ഗൈഡോ (1849—50),
(5) ഫ്രാൻസിസ്ക (1851—52),
(6) എലീനർ (1855—98).

ഏഴാമത്തെ കുട്ടിയെക്കുറിച്ചു് ജെന്നി മാർക്സിന്റെ കുറിപ്പിലൊരിടത്തു് പറയുന്നു: ''ജൂലൈ 6-ാംതീയതി (1857) ഏഴാമത്തെ കുഞ്ഞു പിറന്നു. കുറച്ചുനേരം ശ്വാസോച്ഛ്വാസം ചെയ്വോളം മാത്രം ജീവിച്ചു; പിന്നീട് അതിന്റെ സഹോദരിമാരുടെയും സഹോദരന്മാരുടെയും കൂട്ടത്തിലേക്കു് പോകാൻവേണ്ടിമാത്രം.''

'പുതിയ ചരിത്ര'പ്രകാരം കാറൽ മാർക്സിനു് മറെറാരു പുത്രനും ഉണ്ടായിരുന്നുപോലും. ജെന്നിയിലല്ല. അതു മാർക്സിനെ സംബന്ധിക്കുന്ന മറെറാരു ദാരുണകഥ.

മനുഷ്യനായ മാർക്സിനെ വായനക്കാർക്കു് പരിചയപ്പെടുത്തിയ കലാകൗമുദിക്കു് തികച്ചും അഭിമാനിക്കാൻ വകയുണ്ട്.

വി. കെ. രാജേന്ദ്രൻ,
ന്യൂഡെൽഹി-11

# മൂച്ചിക്കുണ്ടന്മാർ

പ്രഖ്യാതമായ സൈലൻറ്‌വാലിക്കടുത്ത്, മൂച്ചിക്കുണ്ട് എന്ന വനപ്രദേശത്ത്, കോടിക്കണക്കിനു രൂപയുടെ കാട്ടുമരങ്ങൾ ചില പ്രമാണിമാർ ചേർന്ന് കൊള്ളയടിക്കുന്നു. കേരളത്തിൻെറ ഭരണഭാരം വഹിക്കുന്നവരിൽപ്പെട്ട ചില ഈതിക്കുഞ്ഞുങ്ങൾക്കും ഈ കൊള്ളയിൽ കൈയുണ്ടെന്ന് പ്രമുഖ പത്രങ്ങളും പ്രമുഖ രാഷ്ട്രീയ നേതാക്കളും പറഞ്ഞിരിക്കുന്നു. നാടാകെ ഇളകിയിരിക്കുന്നു. ഈ ലേറസ്റ്റ് വനംകൊള്ളയെ ആദ്യമായി ചിത്രങ്ങൾ സഹിതം പുറത്തുകൊണ്ടുവന്നത് കേരളകൗമുദിയാണ്.

ആദർശക്കുരുവികൾ അടയിരുന്നിരുന്നതും ഇപ്പോൾ അന്യം നിന്നതുമായ ഒരു കക്ഷിയുടെ പ്രതിനിധിയാണ് ഇന്നത്തെ വനംവകുപ്പുമന്ത്രി. വനവിശുദ്ധിയെ ബലാൽസംഗം ചെയ്യുന്ന കാട്ടുകള്ളന്മാരെ ഈ മന്ത്രിയുടെ മുൻപാർട്ടി തള്ളിപ്പറഞ്ഞിരുന്ന ഒരു കാലമുണ്ടായിരുന്നു. അത് പണ്ട്. ഇന്ന് അവർക്ക് രൂപാന്തരവും മാനസാന്തരവും വന്നുഭവിച്ചിരിക്കുന്നു. പഴയ തള്ളിപ്പറയലിൽ അവരിന്ന് പശ്ചാത്തപിക്കുന്നു.

കാട്ടുകള്ളന്മാർ ഈ നാട്ടിൽ സഹാറ പരത്തുകയാണെന്ന് പണ്ടും ഞങ്ങൾ പറഞ്ഞിരുന്നു. അതിനു തെളിവും ഞങ്ങൾ നിരത്തി. അന്ന് അതിനു ഞങ്ങളെ അന്നത്തെ അധികാരികൾ കോടതി കയററി. അതുകണ്ട്, 'ഇവർക്കിതു വേണ'മെന്ന മട്ടിൽ ഒളിച്ചിരി ചിരിച്ച ചില പത്രത്തോട്ടങ്ങൾ ഇവിടെയുണ്ട്. വെട്ടി നശിപ്പിച്ച എന്ന് ഞങ്ങൾ തെളിവു സഹിതം ചൂണ്ടിക്കാണിച്ച ഉൾക്കാടുകൾ, കിഴക്കൻ കാററിൽ കൊമ്പുംവീശി നിൽക്കുന്നതായി ഇക്കൂട്ടരിൽ ചിലർ അന്ന് സർക്കാരിന് ശിങ്കിടി പാടിയിരുന്നു. അങ്ങനെയുള്ളവർപോലുമിതാ ഇപ്പോൾ മൂച്ചിക്കുണ്ടിലെ കാട്ടുകൊള്ളയെപ്പററിയും അതിൽ ഏതോ മന്ത്രിക്കുതന്നെയും പങ്കുണ്ടെന്നതിനെപ്പററിയും അച്ചുനിരത്തിയിരിക്കുന്നു. അന്നു ഞങ്ങളെ കോടതി കയററിയ മന്ത്രിപുംഗവരും അനുചരപ്രവരരും തന്നെയാണ് ഇന്നും ചെങ്കോൽ വീശുന്നത്. എന്താ, ഒന്നും പറയാനില്ലേ? ചെയ്യാനില്ലേ? പഴയ ചങ്ങല കൈയിലില്ലേ?

ഈ നാട് തീയിൽപ്പെട്ട കരിയിലപോലെ വെയിലിൽ എരിഞ്ഞമർന്നുകൊണ്ടിരിക്കുമ്പോഴാണ്, ഇപ്പോൾ ഈ വനംകൊള്ള നടക്കുന്നത്. പക്ഷേ, നമ്മുടെ വനംവകുപ്പുമന്ത്രി ഒരു കൊതുകുകുത്തേററാലുള്ള അസഹ്യതപോലും ഭാവിക്കാതെ, ഏതോ സുഖകരമായ പ്രേമഗാനം കേട്ട മട്ടിലാണ് ഈ വനംകൊള്ളയെപ്പററിയുള്ള ആരോപണങ്ങളെ നിയമസഭയിൽ നേരിട്ടത്. വനംവെട്ടൽ നടക്കുന്നില്ലെന്നും, മുറിച്ച മരങ്ങൾ കൊണ്ടുപോയിട്ടില്ലെന്നും മററുമുള്ള വിവരമേ മന്ത്രി പുറത്തു പറയുന്നുള്ളു. മന്ത്രി പറയുന്നതു പച്ചക്കള്ളമാണെന്ന് പ്രതിപക്ഷനിരകൾ അപ്പോൾത്തന്നെ വിളിച്ചുപറയുകയും ചെയ്തു.

വനംകൊള്ളക്കാരായ മൂച്ചിക്കുണ്ടന്മാരെ മന്ത്രിക്കു ഭയമായിരിക്കാം. പക്ഷേ, ജനങ്ങൾക്ക് ഭയമൊന്നുമില്ല. മനസ്സാക്ഷിയുള്ള കോടതിയെങ്കിലും ഇവിടെയുണ്ട്.

# ധനകാര്യ മുഖ്യമന്ത്രിയും ആറുമുഖംപിള്ളയും

കേരളത്തിന് അനേകം മുഖ്യമന്ത്രിമാരുണ്ട്. അവരിൽ പ്രമുഖനാണല്ലോ ധനകാര്യമുഖ്യമന്ത്രിയായ കെ. എം. മാണി. ധനകാര്യകോവിദനാണ് ഇദ്ദേഹം. നമ്മുടെ സംസ്ഥാനത്തിൻെറ ധനാഗമമാർഗ്ഗങ്ങളും ധനനിർഗ്ഗമനമാർഗ്ഗങ്ങളും ഇദ്ദേഹത്തെപ്പോലെ കാണാപ്പാഠമാക്കിയ ഒരാളെ ഇലക്ട്രോൺ മൈക്രോസ്കോപ്പ് വച്ചുനോക്കിയാലും കാണാൻ കിട്ടില്ല. കേരളത്തിൻെറ ധനകാര്യമെന്നാൽ തികച്ചും ഒരു മാണിക്കാര്യംതന്നെ.

എത്രയെത്ര സംവത്സരങ്ങളിലെ സംസ്ഥാന ബഡ്ജററിന് ഐശ്വര്യമുള്ള ആ കൈവിരലുകൾ രൂപം നൽകി!

1976-77-ൽ
1980-81-ൽ
1981-82-ൽ
1982-83-ൽ

ഒടുവിലിതാ ഇപ്പോഴും. ധനകാര്യമാനേജ്മെൻറിന് ഒരു പര്യായം തന്നെയല്ലേ മാണി?

ഇങ്ങനെയെല്ലാമുള്ള മാണി, എന്നാലിത്തവണത്തെ ബഡ്ജററിൽ എന്താണ് ചെയ്തിരിക്കുന്നത്? ഒരു പിടുങ്ങടു പിടുങ്ങി. രണ്ടററം ഒപ്പിക്കാൻ കഴിയാതെ വന്നപ്പോൾ നമ്മുടെ രണ്ടേമുക്കാൽക്കോടി ജനങ്ങളിൽ മഹാഭൂരിപക്ഷത്തിൻെറയും കഴുത്തിൽ കനത്ത ആട്ടുകല്ലുകൾ കെട്ടിത്തൂക്കുകയും ചെയ്തു. അതെ, അധികനികുതിയല്ല. ''പുതിയ ധനകാര്യ നിർദ്ദേശം'' എന്ന ഓമനപ്പേരിട്ട ഭീകരമായ ആട്ടുകല്ലുകൾ. മാണികെട്ടിയ ആട്ടുകല്ലുകളും വഹിച്ച് നാം കേരളത്തിൽ പുലരേണ്ടിയിരിക്കുന്നു.

കേന്ദ്രത്തിൽ നിന്നു കടംവാങ്ങിയതൊക്കെ തിരിച്ചുകൊടുക്കണമത്രേ. ആരാണ് ഈ കേന്ദ്രം? കേന്ദ്രം ഇട്ടൂപ്പു മുതലാളിയും മാണി വാറുണ്ണിമുതലാളിയുമാണോ? ബഡ്ജററിൽ ഏറെ കമ്മിയുണ്ടത്രേ. അതിനാണ് ജനങ്ങൾക്ക് ഈ ശിക്ഷ. ക്ഷേമപരിപാടികൾ ഒന്നൊന്നായി അവതരിപ്പിച്ച് നടപ്പാക്കി, ഇന്ത്യയ്ക്കാകെ മാതൃക കാട്ടിയ സ്റ്റേററായിരുന്നു കഴിഞ്ഞ നിരവധി വർഷങ്ങളായി കേരളം. മാണിതന്നെയായിരുന്നു അതിൽപ്പലതിനും സൂത്രധാരനായിരുന്നതെന്ന് ഇട്ടൂപ്പു മുതലാളിമാരും വാറുണ്ണി മുതലാളിമാരും പറയും. പക്ഷേ, ഇത്തവണത്തെ ബഡ്ജററിൽ ക്ഷേമപരിപാടികളെപ്പററി കമാന്നു മിണ്ടിയിട്ടില്ല. ഇവിടെ മാണിസൂത്രപ്രകാരമുള്ള ക്ഷേമൈശ്വര്യങ്ങൾ നിറഞ്ഞു തുളുമ്പുകയല്ലേ! കേരളത്തിൻെറ ഖജാനയിലൂടെ സുന്ദരമായ നീലമേഘങ്ങളങ്ങനെ ഒഴുകിയിറങ്ങുകയല്ലേ!

എന്നിട്ടും കുരുടന്മാരിങ്ങനെ പറയുന്നു: കുറെ മന്ത്രിമാർ കോശസ്ഥിതി നോക്കാതെ വലിച്ചുവാരി ചെലവഴിക്കുകയും, അതിൻെറ പങ്ക് സ്വന്തക്കാരുടെ കീശയിലാക്കാൻ അരുനിൽക്കുകയും ചെയ്യുകയാണ്. ഭരണമെന്നതു തകർന്നു. ക്രമസമാധാനപാലനമെന്നത് തകർന്നു. വികസനമെന്നതു നിലച്ചു.

പിടിപ്പുകേടിന് പത്തൊമ്പതു നാനാർത്ഥം പറയണമെങ്കിൽ ഇവിടത്തെ പത്തൊമ്പതു മന്ത്രിമാരുടെ പേരങ്ങു ചൊല്ലിയാൽ മതി. അങ്ങനെ സർവ്വവും നാനാവിധമാക്കിയ ഈ മന്ത്രിസഭയ്ക്കു വേണ്ടിയാണ് മാണി ഈ അഭ്യാസം കാണിച്ചിരിക്കുന്നത്. ഇതു കാണിക്കാൻ വലിയ കോവിദത്വമൊന്നും വേണ്ട. ചാലയിലെ അരിക്കടയിലെ കണക്കപ്പിള്ളയായ ആറുമുഖം പിള്ളയോടു പറഞ്ഞാലും എൻപിള്ളച്ചായ്‌വ് ഉൾപ്പെടെയുള്ള എല്ലാ കണക്കും എഴുതി ഒപ്പിക്കും.

ഇവിടെ സാമ്പത്തികപാപ്പരത്തമുണ്ടെങ്കിൽ അതു തുറന്നു പറയേണ്ടതായിരുന്നു. സംസ്ഥാനം പാപ്പരാകുമ്പോൾ സാമ്പത്തികാടിയന്തരാവസ്ഥ ഏർപ്പെടുത്താൻ ഇന്ത്യൻ പ്രസിഡൻറിന് ഭരണഘടന അധികാരം നൽകുന്നുണ്ട്. കേന്ദ്രം പാപ്പരാവുന്ന പ്രശ്നമില്ലല്ലോ. റിസർവ്‌ബാങ്ക് കുറെ നോട്ടടിച്ചെങ്കിലും അക്കാര്യം നോക്കിക്കൊള്ളും. പക്ഷേ, ഇന്നത്തെ സാമ്പത്തികാടിയന്തരാവസ്ഥയിലും കേന്ദ്രം ഇവിടെ ഇടപെടുന്നില്ല. ഇവിടത്തെ അവസ്ഥ ഇവിടത്തെ ജനങ്ങളുടെ കഴുത്തിൽ കെട്ടിയിട്ടാൽ മതിയെന്ന് പൊതുക്കാര്യ മുഖ്യമന്ത്രിയോടും ധനകാര്യ മുഖ്യമന്ത്രിയോടും കേന്ദ്രം പറഞ്ഞു. ജനങ്ങളെ പിഴിഞ്ഞാലും കസേര കൈവിടരുതെന്നു പറഞ്ഞു.

കഴുത്തിലെ ആട്ടുകല്ലുകാരണം ജനങ്ങൾക്ക് ഗുരുവായൂരപ്പനെ വിളിക്കാൻപോലും കഴിയാതായല്ലോ!

# ഡോ: സാഹിത്യം

എല്ലാം ഇപ്പോൾ കേന്ദ്രഅറയിലും സംസ്ഥാന അറയിലുമാണ്. ഇങ്ങനെ രണ്ടറയില്ലാതെ ഇന്ത്യൻ ജീവിതമില്ല.

ഇതിൽ സാഹിത്യത്തിനും ഒരു കേന്ദ്രഅറയുണ്ട്. അതിൻെറ പേരാണ് കേന്ദ്രസാഹിത്യ അക്കാദമി. ഇന്ത്യയിൽ സാഹിത്യം വളർത്താൻ പണ്ട് നെഹ്റു വളയിട്ടിറക്കിയ ഏജൻസിയാണിത്. ഇതിൻെറ സംസ്ഥാനപതിപ്പുകൾ വിവിധ സംസ്ഥാനങ്ങളിൽ സാഹിത്യം വളർത്തുന്നു. കേന്ദ്ര അക്കാദമി വളർത്തുന്ന സാഹിത്യം, സംസ്ഥാനങ്ങൾ വളർത്തിവിടുന്നതിൻെറ അപ്പീൽസാഹിത്യമാകുന്നു.

ഈ കേന്ദ്രസാഹിത്യ അക്കാദമിയുടെ പുതിയ തലവൻ കർണ്ണാടകത്തിലെ ഒരു പ്രൊഫസറാണ്. വി. കെ. ഗോകക്. ഇദ്ദേഹത്തിനു കീഴിലുള്ള ജനറൽ കൗൺസിലിൻെറ പേരുവിവരം കണ്ടാൽ നമ്മുടെ അപ്പീൽ സാഹിത്യം വളരുന്ന വളർച്ചയെന്തെന്നു ബോദ്ധ്യമാകും.

ഈ ലിസ്റ്റിൽ അറുപതുപേരുണ്ട്. അതിൽ എഴുത്തുകാരായിട്ടുള്ളവർ പത്തെണ്ണംപോലുമില്ല. നാടായ നാടുകളിലെ സർവ്വകലാശാലകളിൽ കുളസമിട്ട് കോമാളിവേഷം കെട്ടുന്ന ഉർദുത്തലവനും പഞ്ചാബിത്തലവനും മറാഠിത്തലവനും ഒറിയത്തലവനുമൊക്കെയാണ് ബാക്കിയുള്ളവർ. ഭാഷയെ കണക്കുശാസ്ത്രമാക്കുന്ന ഈ പ്രൊഫസർമാരും ഡോക്ടർമാരും ഇനി അഞ്ചുകൊല്ലക്കാലം നമ്മുടെ സാഹിത്യത്തെ തെളിക്കുന്ന വിധമോർക്കുമ്പോൾ മനംപിരട്ടുന്നു. സാഹിത്യം സർവ്വകലാശാലകളിലേക്ക് എന്നതായിരിക്കുമോ കേന്ദ്രസാഹിത്യ അക്കാദമിയുടെ മുദ്രാവാക്യം?

ഇവരൊക്കെ ഈ മഹാസമിതിയിൽ എങ്ങനെ കയറിപ്പററി എന്നു തിരക്കേണ്ടതില്ല. സാഹിത്യമെന്നാൽ ഇപ്പോൾ രാഷ്ട്രീയനേതാക്കളുടെ മുററത്തു വളരുന്ന നീലംമാവിലെ ഇത്തിക്കണ്ണികളാണല്ലോ.

സംസ്ഥാനങ്ങളിൽ ഇനി പ്രൊഫസർമാർക്കും റീഡർമാർക്കും പ്രതിശ്രുത റീഡർമാർക്കും കൂടുതൽ ചാൻസുവരും. ഗവേഷണം നടത്തുന്ന അദ്ധ്യാപകരോടും വിദ്യാർത്ഥികളോടും ഞങ്ങൾക്കൊരപേക്ഷയുണ്ട്. ഗവേഷണം വളരെ വേഗം പൂർത്തിയാക്കി പേരിലെ ഇനിഷ്യലിനു മുന്നിൽ ഒരു 'ഡോ:' സമ്പാദിച്ചുവയ്ക്കുക. അക്കാദമികൾ നിങ്ങളെ മാടിവിളിക്കാറായി.

# ഒരു ആണികാരണം

**ഇക്കഴിഞ്ഞ തിങ്കളാഴ്ച കരുനാഗപ്പള്ളി സ്റ്റേഷനടുത്തുണ്ടായ ഭീകരമായ തീവണ്ടിയപകടത്തെപ്പററി അധികൃതർ ഒരക്ഷരം മിണ്ടുന്നില്ല. എന്തുകൊണ്ട്?**

കൗമുദി ന്യൂസ് സർവീസ്

**അ**പകടം ഗ്രഹപ്പിഴയായി കൂടെയുണ്ടായിരുന്നു എന്ന കാര്യം ആരുമറിഞ്ഞിരുന്നില്ല. പൊടുന്നനെ ഇളകിയുലഞ്ഞ ബോഗികൾക്കുള്ളിൽ യാത്രക്കാർ തെറിച്ചുമാറി പരസ്പരം തട്ടിമറിഞ്ഞുവീഴാൻ തുടങ്ങി. നാലഞ്ചു മിനിട്ടുനേരം നീണ്ടുനിന്നത്രേ കുലുക്കവും കാതടച്ചുമാറ്റ് ഒച്ചയും. ഉയർന്നിളകിയ പൊടിപടലം ബോഗികൾക്കുള്ളിൽ തിങ്ങിനിറഞ്ഞു. പിന്നെയെന്തു നടന്നെന്ന് ആർക്കുമറിയില്ല. ആഞ്ഞടിച്ച വൻ വിപത്ത് തോററു പിന്മാറി. യാത്രക്കാരിൽ കുറേപ്പേർക്കു പരിക്കുപററി. മറിഞ്ഞ എൻജിനിന്റെ അടിയിൽ നിന്ന് പിന്നീട് കണ്ടെടുത്ത മൃതദേഹം ഒരു കാൽനടയാത്രക്കാരന്റേതാണെന്നു കരുതപ്പെടുന്നു.

കരുനാഗപ്പള്ളി സ്റ്റേഷനു സമീപം തിങ്കളാഴ്ച നടന്നത് കേരളത്തിലെ ഏററവും വലിയ ട്രെയിനപകടങ്ങളിലൊന്നാണ്. ഓർമ്മയുടെ ഇങ്ങേ അതിരുകളിലൊന്നും ഇത്ര ഗുരുതരമായൊരു അപകടം നടന്നിട്ടുള്ളതായി കാണുന്നില്ല. മൊത്തമുള്ള പതിനഞ്ചു ബോഗികളിൽ ആറെണ്ണവും എൻജിനും തലങ്ങനെ വിലങ്ങനെ മറിഞ്ഞുവീണു. മൂന്നു ബോഗികൾ പാളംതെററി ചെരിഞ്ഞുനിന്നു. ഫസ്റ്റ്ക്ലാസ് കംപാർട്ട്മെൻറ് മററു ബോഗികളുമായി കൂട്ടിയിടിച്ചു നിശ്ശേഷം തകർന്നു. വടക്കുനോക്കി പാഞ്ഞിരുന്ന എൻജിൻ ഇടത്തോട്ടു തിരിഞ്ഞ് തെക്കു പടിഞ്ഞാറായി ഓടിക്കയറി പ്ളാററ്ഫോമും ഇടിച്ചു തകർത്ത് രണ്ട് തെങ്ങും ഇടിച്ചു മുറിച്ചിട്ട് ഇടതുവശം മറിഞ്ഞുവീണു. പ്ളാററ്ഫോമിലെ സ്ഥലപ്പേരെഴുതിയ കൂററൻബോർഡ് തകർന്നടഞ്ഞ് എൻജിനടിയിൽ ചിതറിയിരിക്കുന്നു. ട്രെയിൻ മറിയുന്നതു കണ്ട് തൊട്ടരികിൽ എഫ്. സി. ഐ. ഗോഡൗൺ പണിയിലേർപ്പെട്ടിരിക്കുകയായിരുന്ന തൊഴിലാളികളും നാട്ടുകാരും ഓടിക്കൂടിയാണ് മറിഞ്ഞ ബോഗികൾക്കുള്ളിൽനിന്നു യാത്രക്കാരെ വലിച്ചു പുറത്തെടുത്തത്. നൂറുകണക്കിനാളുകൾ ഒന്നര മണിക്കൂറോളം പാടുപെടേണ്ടിവന്നു പത്തുമുന്നൂറോളം യാത്രക്കാരെ പുറത്തിറക്കിയെടുക്കാൻ.

വിധി എല്ലായ്പോഴും ക്രൂരമാവില്ല എന്നതിനു ദൃഷ്ടാന്തമാണ് കരുനാഗപ്പള്ളി ട്രെയിനപകടം. ജീവഹാനിയൊന്നും പററിയില്ലെന്നത് വിശ്വസിക്കാൻ കഴിയുന്നില്ല—വന്നവർ വന്നവർ അദ്ഭുതംകൂറിനിന്നുപോയി. പിന്നെ ആശ്വാസത്തിന്റെ നെടുനിശ്വാസങ്ങൾ.

എന്തു നടന്നെന്ന് തങ്ങൾക്കറിയില്ലെന്ന് എൻജിൻഡ്രൈവർ എൻ. ആർ. സി. പണിക്കരും അസിസ്റ്റൻറ് ഡ്രൈവർ ധർമ്മപാലനും പറഞ്ഞു. സംഭവം നടന്നശേഷം എൻജിനുള്ളിൽ കുടുങ്ങി

**അങ്ങോട്ടും ഇങ്ങോട്ടും മറിഞ്ഞുവീണ ബോഗികൾ, ഇളകി വളഞ്ഞ പാളങ്ങൾ, ചിതറിയ സ്ലീപ്പറുകൾ. ചകിതരായ ജനങ്ങൾ.**





**ഭയപ്പെടുത്തുന്ന ഈ ദൃശ്യം കണ്ടാൽ നിരവധിപേരുടെ ജീവൻ അപകടം അപഹരിച്ചെന്നു തോന്നും. എന്നാൽ ഭാഗ്യംകൊണ്ട് അത് കുറെപ്പേരുടെ പരിക്കിൽ മാത്രമൊതുങ്ങി.**

ബോധരഹിതരായിക്കിടന്ന അവരെ ഓടിക്കൂടിയ നാട്ടുകാരാണ് പുറത്തു വലിച്ചിറക്കിയത്. പണിക്കർക്ക് ഒരു പോറൽപോലുമില്ല. ധർമ്മപാലന് നെററിയിൽ ലേശം തൊലിയിളകിപ്പോയി. പണിക്കരുടെ ഇരുപതുകൊല്ലത്തെ സർവീസിനിടയ്ക്ക് ഇത് രണ്ടാമത്തെ അപകടമാണ്. 1968–ഏപ്രിൽ രണ്ടിനു കൊരട്ടി അങ്ങാടിയിൽവച്ച് ഒരു ഗുഡ്സ് ട്രെയിനിന്റെ 18 ബോഗികൾ മറിഞ്ഞതാണ് ആദ്യത്തേത്. അന്ന് പണിക്കർ അതിൽ അസിസ്റ്റൻറ് ഡ്രൈവറായിരുന്നു. പണിക്കരുടെ വിപദിധൈര്യം മറെറാരിക്കൽ വലിയൊരപകടം ഒഴിവാക്കുകയും ചെയ്തിട്ടുണ്ട്. ഇടവയിൽ കഴിഞ്ഞ മഴക്കാലത്ത് പാളത്തിനു കുറുകെ ഒരു തെങ്ങ് വീണുകിടന്നപ്പോൾ വണ്ടി ബ്രേക്കുചെയ്തു നിറുത്തിയതാണ് ആ സംഭവം. റെയിൽവേ ബോർഡ് പണിക്കർക്ക് അതിന് അവാർഡ് കൊടുക്കുകയും ചെയ്തതാണ്.

കരുനാഗപ്പള്ളി സ്റ്റേഷനിലേക്ക് ഐലൻഡ്എക്സ്പ്രസ് ഉച്ചയ്ക്ക് 12.8–ന് കടന്നുവെന്നും രണ്ടു സിഗ്നലുകളും ക്ലിയർ ആയിരുന്നതിനാൽ എൺപതു കിലോമീററർ വേഗത്തിൽ ഓടിവന്ന ട്രെയിനിന്റെ വേഗം കുറയ്ക്കേണ്ട ആവശ്യമില്ലായിരുന്നുവെന്നും പണിക്കർ പറയുന്നു.

പിന്നെങ്ങനെ ഈ അപകടം സംഭവിച്ചു? പാളം വളഞ്ഞിളകിയും സ്ലീപ്പറുകൾ മുറിഞ്ഞു തെറിച്ചും ചിതറിക്കിടക്കുന്നതു കാണാമായിരുന്നു. ട്രാക്കിൽ അററകുററപ്പണി നടക്കുകയായിരുന്നെന്ന് നാട്ടുകാർ പറയുന്നു. പാളം ഉറപ്പിച്ചിട്ടുള്ള സ്ലീപ്പറുകൾ ഇളകിക്കിടന്നതായിരിക്കണം അപകടത്തിനു കാരണം എന്ന് പലരും സംശയം പ്രകടിപ്പിച്ചു. പെർമനൻറ് വേ സെക്ഷന്റെ നേതൃത്വത്തിൽ പാളത്തിലെ പഴയ തടി സ്ലീപ്പറുകൾ മാററി പുതിയവ ഘടിപ്പിക്കുന്ന ജോലിയാണത്രേ നടന്നുവന്നത്. പാളത്തെ സ്ലീപ്പറുകളുമായി ബന്ധിപ്പിക്കുന്ന ആണികൾ ഇളകിക്കിടക്കുന്നത് പാളം തെററിനിന്ന ബോഗികൾക്കു കീഴെ പലേടത്തും കണ്ടു. ട്രെയിൻമറിഞ്ഞതിന്റെ ആഘാതത്തിൽപ്പെട്ട് ആണികൾതെറിച്ചുപോയതായിരിക്കാമെന്നായിരുന്നു ഒരു റെയിൽവേ ഉദ്യോഗസ്ഥന്റെ സമാധാനം. തെറിച്ചുവീണെങ്കിൽ ആണികളെവിടെ എന്ന് നാട്ടുകാരിലാരോ ചോദിച്ചതിന് ആരും മറുപടി പറഞ്ഞില്ല.

റെയിൽവേ അധികൃതർക്ക് ഒരു മിണ്ടാട്ടവുമില്ല. അപകടകാരണമെന്തെന്ന് ബാംഗ്ളൂരിലെ റെയിൽവേ സേഫ്ററി കമ്മിഷണർ ഗണപതി അന്വേഷണം നടത്തുമെന്നും അതിനുശേഷമേ എന്തെങ്കിലും പറയാനൊക്കൂ എന്നും ഡിവിഷണൽ മാനേജർ സി. എ. ജോൺ പറഞ്ഞു.

അപകടം എന്തായാലും അട്ടിമറികൊണ്ടല്ലെന്ന് തീർച്ചയായെന്ന് റെയിൽവേ പ്രൊട്ടക്ഷൻ ഫോഴ്സിലെ ഒരുയർന്ന ഉദ്യോഗസ്ഥൻ പ്രസ്താവിച്ചു.

പാളത്തെ സ്ലീപ്പറുകളുമായി ബന്ധിപ്പിക്കുന്ന ആണി ഇളകിയിരുന്നാൽ കുറഞ്ഞ സ്പീഡിൽ വന്നാൽപ്പോലും തീവണ്ടി മറിയാനാണ് സാദ്ധ്യത. പാളത്തിൽ ജോലി നടക്കുന്ന അവസരത്തിൽ സ്പീഡ് കുറച്ചോടിക്കാനുള്ള നിർദ്ദേശം ബന്ധപ്പെട്ട സ്റ്റേഷൻമാസ്റ്റർമാർ ഡ്രൈവർക്ക് നല്കിയിരിക്കണമെന്നാണ് ചട്ടം. എന്നാൽ ഐലൻഡ് എക്സ്പ്രസിലെ ഡ്രൈവർക്ക് അത്തരമൊരു മുന്നറിയിപ്പും ലഭിച്ചിട്ടില്ലെന്നാണറിയുന്നത്.

കരുനാഗപ്പള്ളി തീവണ്ടിയപകടം 15 ലക്ഷം രൂപയുടെ നഷ്ടമുണ്ടാക്കിയെന്നാണ് റെയിൽവേ അധികൃതരുടെ കണക്കുകൂട്ടൽ. പരിക്കേററവർക്ക് 250 രൂപവീതം കൊടുക്കുകയും ചെയ്യുമത്രേ. പക്ഷേ, ഓരോരോ കാര്യത്തിനായി ദൂരങ്ങളിൽ ചെന്നെത്താൻ റെയിൽവേയിൽ വിശ്വാസമർപ്പിച്ച് യാത്രചെയ്യുകയായിരുന്നവർ യാത്രമുടങ്ങി വഴിയിൽ കെട്ടിക്കിടക്കേണ്ടി വന്നതുകാരണമുണ്ടായ നഷ്ടം ആരു നികത്താൻ? ഇറാക്കിലേക്ക് കൊത്തൻവേലയ്ക്ക് പോകാനുള്ള ഇൻറർവ്യൂവിന് കൊച്ചിയിൽ എത്തേണ്ടി

(ശേഷം 50–ാം പേജിൽ)

# ഒരുദശ തിരിച്ചുവരാറായി

സൂര്യന്റെ ആവേശം ഒടുങ്ങില്ല. ആ അഗ്നിഗോളം ആവേശവും വാശിയും നിറച്ചു കത്തുന്നു. പകൽ കത്തുന്നു. ഭൂമി കത്തുന്നു. സൃഷ്ടിയുടെ കൈപ്പിഴപോലെ മൊട്ടമലകൾ അധികപ്പററായി നിന്നു മോങ്ങുന്നു. മണൽക്കാട്ടിൽ തിളച്ച കാററിന്റെ പ്രളയം. മനുഷ്യരോമകൂപങ്ങളിലൂടെ ഉഷ്ണസൂചിമുനകൾ കിരുകിരാകയറുന്നു. മെർസിഡസ് ബെൻസുകളും റോൾസ് റോയ്സുകളും മാർബിളിനു പുറത്തുകൂടി മൂർഖന്മാരെന്നവണ്ണം സീൽക്കാരത്തോടെ നീങ്ങുന്നു. പഴമയെ പരിഹസിച്ച് ബഹുനില മന്ദിരങ്ങൾ ചൂടിന്റെ പ്രഭവത്തിനു നേരെ സമ്പത്തിന്റെ ഊക്കു കാണിക്കുന്നു...

ജോലിഭാരം കഴിഞ്ഞ് മുറിയിലെത്തിയ ബഷീർ എയർക്കൂളർ പ്രവർത്തിപ്പിച്ചു. ബഷീറിന്റെ ഹൃദയച്ചൂട് ഈ കൂളറിനാവുമോ തണുപ്പിക്കാൻ! അററുവീണ വർഷങ്ങൾ പലതും കണ്ട് കേരളപ്പച്ചയിലെത്തിയ ബഷീർ വിവാഹം കഴിച്ചു. പതിനാറുദിവസത്തെ പുതുജീവിതം. വിസയുടെ കാലാവധി തീരുമെന്ന മഹാഭയം. കാരണം ബഷീറിനു വീണ്ടും സൗദിയിലെ തീക്കുണ്ടിൽ ജോലിക്കെത്തേണ്ടിവന്നു.

ഇതാ പാലക്കാട്ടുനിന്നും വന്ന സലീം. ''ഇക്കുറി നാട്ടിൽ പോയപ്പോൾ തിരിച്ചു വരരുതെന്നുണ്ടായിരുന്നു. സ്വന്തമായ ഒരു പുരയിടം വാങ്ങി വീടു പണിയണമെന്ന് ഭാര്യ നിർബ്ബന്ധിച്ചു. അതിനുവേണ്ടി മാത്രം ഞാൻ വീണ്ടും ഇങ്ങെത്തി.''

''ഞാൻ ഇതൊക്കെ മതിയാക്കിപ്പോയതായിരുന്നു. പക്ഷേ പ്രായപൂർത്തിയായി വരുന്ന മകളുടെ കല്യാണച്ചെലവ് — അമ്പതുപവന്റെയെങ്കിലും ആഭരണം. ഇരുപത്തയ്യായിരമെങ്കിലും റെഡികാഷ്. വലിയ ഒരു പ്രശ്നമായിത്തോന്നിയപ്പോൾ തിരിച്ചുവരാതിരിക്കാൻ കഴിഞ്ഞില്ല—'' മാഹിക്കാരനായ മുഹമ്മദ് പറഞ്ഞു.

''സ്കൂൾമാസ്റ്ററായ അളിയൻ പണിത വീടിന്റെ അതേ പ്ലാനിൽ ഞാനൊരു വീടു തീർത്തു. പണി തീർന്നപ്പോൾ മുപ്പതിനായിരം ഉറുപ്പിക അധികം വേണ്ടിവന്നു. ആ തുക കടം വാങ്ങി. കടം വീട്ടാൻവേണ്ടിയാണു ഞാൻ വീണ്ടും മടങ്ങി വന്നത്,'' പാനൂരിനടുത്തുള്ള അക്ബർ.

* * *

എണ്ണനാടുകളിലെ വറചട്ടിയിലേക്ക് ചിളക്കുകണ്ട ഈയലുകളെപ്പോലെ വന്നു വീഴുന്ന പതിനായിരക്കണക്കിനാളുകളിൽ ചിലരാണ് ബഷീറും അക്ബറും മററും. എഴുപതുകളിലാണ് കേരളക്കരയിൽ നിന്നും ഭാഗ്യാന്വേഷികൾ സംഘടിതരൂപത്തിൽ സൗദിയിൽ ചേക്കേറാൻ തുടങ്ങിയത്. ഹജ്ജിനായി വരുന്നവർക്കും ഇവിടെ ജോലി സ്വീകരിക്കാമെന്നുള്ള പ്രത്യേകാനുവാദം '77-ൽ നടപ്പിൽവന്നു. ഭാഗ്യത്തിന്റെ അപ്രതീക്ഷിതമായ ഈ വിളികേട്ട പലരും പല തുറകളിലും ജോലി കരസ്ഥമാക്കി. ഭൂരിപക്ഷവും ബലദിയ (മുനിസിപ്പാലിററി) യിൽ ചേർന്ന് നഗരശുചീകരണം തുടങ്ങി. 1600 റിയാൽ ശമ്പളവും 8 മണിക്കൂർ ജോലിയും അത്യാവശ്യം ഒ.ടി. യും കിട്ടിക്കൊണ്ടിരുന്നു. ചെക്കുകളും ഡ്രാഫ്ററുകളും കേരളത്തിലെ കൊച്ചു ഗ്രാമങ്ങളിലേക്കു പറന്നു. സിമൻറിലും കമ്പിയിലും കോൺക്രീററ് സൗധങ്ങൾ ഉയരുമ്പോൾ, ശരറാന്തലിന്റെ അരണ്ട വെളിച്ചം മെർക്കുറി ബൾബുകളുടെ പൂവെളിച്ചത്തിന് വഴിമാറിക്കൊടുക്കുമ്പോൾ, സ്ത്രീകൾ സ്വർണ്ണത്തിലും വസ്ത്രത്തിലും പ്രൗഢിയും അഹങ്കാരവും പ്രകടിപ്പിച്ചുതുടങ്ങുമ്പോൾ— തൊഴിൽ ഒരു വിദൂരസ്വപ്നം മാത്രമായി സ്വന്തം നാട്ടിൽ നിഷ്ക്രിയരും നിസ്സഹായരുമായി കഴിയുന്ന ചെറുപ്പക്കാരുടെ മനസ്സിൽ ഒരു പുതിയ ആശയത്തിന്റെ നാമ്പെടുക്കുന്നു. '78 മുതൽ ഹജ്ജിനായി യുവാക്കളുടെ ഇരമ്പിക്കയററമായിരുന്നു. ചന്ത കഴിഞ്ഞു തിരിക്കുന്ന കാളവണ്ടി പോലെ, കപ്പലുകളും വിമാനങ്ങളും കാലിയായി തിരിച്ചു പോയി. ഇങ്ങനെ ഹജ്ജിനായി എത്തപ്പെട്ടവരിൽ പലരും ആ പുണ്യകർമ്മം നിർവ്വഹിക്കാനുള്ള ധാർമ്മികചുമതലകൂടി മറന്ന് ഡ്രാഫ്ററിലും ചെക്കിലും മാത്രം ശ്രദ്ധിച്ചുകഴിഞ്ഞു.

**എണ്ണനാടുകളിൽ പോയി അടിഞ്ഞുകൂടിയവർക്ക് ഒരേ ഒരു സ്വപ്നമേ ഉള്ളൂ—തിരിച്ചു പോകണം. പിറന്ന മണ്ണിലേക്ക് തിരിച്ചു പോകണം.**

**അലി കടവത്തൂർ**

* * *

പിരിച്ചുവിടൽ ഭീഷണി ഡെമോക്ലസ്സിന്റെ വാൾപോലെ തിളങ്ങുന്ന ബലദിയ വകുപ്പ്, കൈക്കൂലിയിലും ശുപാർശ സ്വീകരിക്കലിലും ആണ്ടു മുങ്ങിയിരിക്കുകയാണ്. ഒരുപക്ഷേ. സൗദിയിലെ ഏററവും വൃത്തികെട്ട വകുപ്പും ഇതുതന്നെയാണെന്നു തോന്നുന്നു. കുത്തഴിഞ്ഞ പുസ്തകംപോലെയുള്ള ഈ വകുപ്പിന്റെ അനാസ്ഥയും കൊള്ളരുതായ്മയും കാരണം നിരാലംബരും നിസ്സഹായരുമായി, ചെയ്യുജോലിക്കുള്ള ശമ്പളത്തിനുവേണ്ടി ദിവസവും ഓഫീസിൽ തീർത്ഥയാത്ര നടത്തുന്ന മലയാളികൾ നമ്മെ വേദനിപ്പിക്കുന്നു. പലപ്പോഴും ഇവരെ പൊലീസിൽ ഏല്പിച്ച്, ശമ്പളം കൊടുക്കുക എന്ന ചുമതലയിൽനിന്നും ഒഴിഞ്ഞുമാറാനാണ് വകുപ്പുകാർ ശ്രമിക്കാറ്. നമ്മുടെ എംബസിയുടെ ജോലി പാസ്പോർട്ട് പുതുക്കലും, ആഗസ്റ്റ് പതിനഞ്ചിന് പതാക ഉയർത്തലും മാത്രമാണല്ലോ.

നിർഭാഗ്യം, അനധികൃത കുടിയേററക്കാരെന്ന ഓമന ലേബലിൽ പലരെയും പൊലീസിന്റെ രൂപത്തിൽ പിന്തുടർന്നു. സ്വയം തിരിച്ചു പോയവരും, പൊലീസ് പിടിച്ച് തിരിച്ചയച്ചവരും ഉണ്ട്. വളരെ കുറഞ്ഞ ഒരു വിഭാഗം, മലയാളിയുടെ ജന്മവാസനയായ സാഹസം കാട്ടി പൊലീസിന്റെ വിശാലമായ വലയിൽപ്പെടാതെ ജോലിചെയ്തുപോന്നു. നാലു കൊല്ലംവരെ ഇങ്ങനെ കഴിഞ്ഞ പല സമർത്ഥരും ഉണ്ട്. 'നാടുകട'ത്തപ്പെട്ടവർ അധികൃത വഴിയിലൂടെ വീണ്ടും വരുന്നു; ജോലിചെയ്യുന്നു; കേരളക്കരയിലെ ഗ്രാമങ്ങളുടെ മുഖച്ഛായ മാററാൻ ചെക്കുകളും ഡ്രാഫ്ററുകളും അയയ്ക്കുന്നു.

(ശേഷം 50-ാം പേജിൽ)

**കൗമുദി ന്യൂസ് സർവീസ്**

# കലുഷമാകുന്ന തെലുങ്കുദേശം

മുപ്പതിൽപ്പരം കൊല്ലങ്ങളായി കൈയാളിയിരുന്ന അധികാരം തെറിച്ചുപോവുകയും കഷ്ടിച്ച് ഒൻപതുമാസം പ്രായമുള്ള തെലുങ്കുദേശത്തിനു വേണ്ടി വഴി മാറിക്കൊടുക്കേണ്ടിവരികയും ചെയ്തതോടെ, എൻ. ടി. ആറിൻെറ 'സിനിമാ പരിവേഷ'ത്തിന് ഉടവുതട്ടിക്കാൻ ഡെൽഹി ആരംഭിച്ച രാഷ്ട്രീയ ഉപജാപങ്ങൾ ആന്ധ്രയെ വീണ്ടും കലുഷമാക്കിയിരിക്കുന്നു. പ്രതിപക്ഷത്തേക്ക് തള്ളി മാററപ്പെട്ട ഇന്ദിരാ കോൺഗ്രസ്സാണ് ഇതിന് ചുക്കാൻ പിടിക്കുന്നത്. അവർക്കാകട്ടെ, വിവിധ തുറകളിൽനിന്നും സഹായം കിട്ടിത്തുടങ്ങിയിട്ടുമുണ്ട്. ഇക്കഴിഞ്ഞ ഉപതിരഞ്ഞെടുപ്പുകളിൽ അതു വ്യക്തമായിരുന്നു. ഹിമായത് നഗറിൽ ദേശം സ്ഥാനാർത്ഥിയെ ബി. ജെ. പി. സ്ഥാനാർത്ഥി തോല്പിച്ചതു്, എൻ. ടി. ആറിൻെറ രാമരാജ്യത്തിലുള്ള നഗരവാസികളുടെ വിശ്വാസത്തിന് വിള്ളൽ വന്നുതുടങ്ങിയെന്ന സൂചനയാണ്. ബി. ജെ. പി. യുടെ വിജയത്തിന് രാഷ്ട്രീയ നിരീക്ഷകർ രണ്ടു കാരണങ്ങളാണ് കാണുന്നത്. സമ്മതിദായകർ ഹിന്ദുക്കളും മുസ്ലീങ്ങളുമായി തരം തിരിഞ്ഞതും, പാലിന് വില കൂട്ടിയതുമാണ് ആ കാരണങ്ങൾ. ആന്ധ്രപ്രദേശ് ഡെയറി കോർപ്പറേഷനെ സാമ്പത്തിക പ്രതിസന്ധിയിൽനിന്നും കരകേററാനായിരുന്നു പാലിന് വില കൂട്ടാൻ രാമറാവു തീരുമാനിച്ചതു്. പെട്ടെന്ന് ലിററിന് 40–60 പൈസയായി പാൽവില കൂടിയതോടെ നഗരവാസികളിൽനിന്നും പ്രതിഷേധ ശബ്ദം ഉയർന്നു. തിരഞ്ഞെടുപ്പുതീയതി അടുത്തതോടെ പാൽവില കുറയ്ക്കാൻ രാമറാവു നിർബ്ബന്ധിതനായെങ്കിലും, അപകടം ഒഴിവാക്കാനായില്ല. ഇതിനുംപുറമേ, സമ്മതിദായകർ വർഗ്ഗീയാടിസ്ഥാനത്തിലും വ്യത്യസ്തചേരികളിലായിരുന്നു. നിയോജകമണ്ഡലത്തിൽ ഹിന്ദുക്കൾക്കും മുസ്ലിങ്ങൾക്കുമിടയിൽ പുറമേ ശാന്തത കണ്ടുവെങ്കിലും ഇരുകൂട്ടരും പല പ്രാദേശിക പ്രശ്നങ്ങളുടെപേരിൽ ഇടഞ്ഞുനിന്നു. ബി. ജെ. പി. ഈ സാഹചര്യം നന്നായി മുതലെടുത്തു. ഹിന്ദുക്കളുടെ ഒന്നാകെയുള്ള പിന്തുണ അവർ ഉറപ്പാക്കി. അതിനും പുറമേ, തിരുപ്പതിയിലെ അധിക വരുമാനം ഖജനാവിലടയ്ക്കണമെന്ന എൻ. ടി. ആറിൻെറ പ്രഖ്യാപനവുമുണ്ടായി. എണ്ണമററ

**രാമരാജ്യം വാഗ്ദാനം ചെയ്തു് ഭരണമേററ എൻ.ടി.ആർ. രാഷ്ട്രീയക്കാരൻെറ തനിനിറം കാട്ടുന്നുവോ എന്ന ശങ്കയിലാണ് ആന്ധ്രാനിവാസികൾ. അവരുടെ ശങ്കയിൽ നിന്നു മുതലെടുക്കാൻ ഇന്ദിരാമ്മയുടെ ആൾക്കാർ രംഗത്തുണ്ടു്.**

ൻേററു്. തിരുപ്പതി തിരുമല ദേവസ്ഥാനം—ടി. ടി. ഡി—പ്രസിഡൻറ് ബി. നാഗിറെഡ്ഡി പ്രശസ്ത സിനിമാ നിർമ്മാതാവും എൻ. ടി. ആറിൻെറ അടുത്ത പരിചയക്കാരനുമാണ്. ടി. ടി. ഡി. യുടെ മാനേജിങ് കമ്മിററി, നാഗിറെഡ്ഡിയുടെ അദ്ധ്യക്ഷതയിൽക്കൂടി, ക്ഷേത്രഫണ്ട് ഗവണ്മെൻറിനു കൈമാറേണ്ടതില്ലെന്നു തീരുമാനിച്ചതുതന്നെ, എൻ. ടി. ആർ. ദേവസ്ഥാനവുമായി കൂടിയാലോചിക്കാതെയാണ് ഓർഡർ പുറപ്പെടുവിച്ചതെന്നു വ്യക്തമാക്കുന്നു. പിന്നീട് ടി. ടി. ഡി. യിലേക്ക് മൂന്ന് ദേശം എം. എൽ. എ. മാരെക്കൂടി നോമിനേററ്ചെയ്തു് ഓർഡർ അംഗീകരിപ്പിച്ചതോടെ മുഖ്യമന്ത്രിയും നാഗിറെഡ്ഡിയും തമ്മിലുള്ള ഭിന്നിപ്പ് പൂർണ്ണമായി. ഹിന്ദു സംഘടനാനേതാക്കളുടെ അഭിപ്രായങ്ങളും എൻ. ടി. ആർ. മാനിച്ചില്ല. എൻ. ടി. ആറിൻെറ തീരുമാനം പുറത്തായ ഉടൻ കാഞ്ചിസ്വാമികൾ അതി

പുരാണ ചിത്രങ്ങളിൽ ദൈവമായിവന്ന എൻ. ടി. ആറിനെ, ക്ഷേത്രഫണ്ടുപോലും സർക്കാർ നടത്താനുപയോഗിക്കുന്ന രാഷ്ട്രീയക്കാരനായി കണ്ടതു് ഹിന്ദുക്കൾക്ക് രസിക്കുന്നതായില്ല.

എൻ. ടി. ആറിൻെറ ഭരണം, കേന്ദ്രത്തിൽ ഇന്ദിരാഗാന്ധിയുടെ ഏകാധിപത്യ ശൈലിയിൽനിന്നു വ്യത്യസ്തമല്ല. എൻ. ടി. ആർ. പാസാക്കുന്ന പല നിയമങ്ങളും ബന്ധപ്പെട്ട മന്ത്രിമാർ അറിയുന്നേയില്ല. തിരുപ്പതി പ്രശ്നവും ബന്ധപ്പെട്ട മന്ത്രിയുടെ അറിവു കൂടാതെയാണ പുറത്തായതു്. ധൃതിയിൽ കാര്യങ്ങൾ നടത്തി, സാവകാശം പശ്ചാത്തപിക്കുന്ന ശൈലിയാണ് എൻ. ടി. ആറിനെ നിശിതമായി വിമർശിച്ചു. ഒരു പത്രസമ്മേളനത്തിൽ എൻഡോൺമെൻറ്സ് മിനിസ്റ്റർ അജയനേലു മറെറാരു കുരുക്കും സൃഷ്ടിച്ചു. മുസ്ലീം മതസ്ഥാപനങ്ങളുടെ ഫണ്ടും ഇപ്രകാരം സർക്കാർ നടത്തിപ്പിനായുപയോഗിക്കുമോ എന്ന ചോദ്യത്തിന് വേണ്ടിവന്നാൽ അതും ചെയ്യുമെന്നും അതിൻെറ നിയമവശങ്ങൾ പരിശോധിച്ചുവരികയാണെന്നും മന്ത്രി മറുപടി നൽകി. മുസ്ലീങ്ങളെ പിണക്കാനേ ഈ ആശയം ഉതകൂ.

സിററി കൗൺസിലുകളിലേക്കും പഞ്ചായത്തുകളിലേക്കുമുള്ള തിരഞ്ഞെടുപ്പുകൾ നടക്കുമ്പോൾ എൻ. ടി. ആറിന് കടുത്ത പരീക്ഷണം നേരിടേണ്ടിവരും. സിററി ഇലക്ഷൻ, മറവിൽ കഴിയുന്ന സാമൂഹ്യവിരുദ്ധരെ പകൽവെട്ടത്തിൽ വിളയാടാൻ ശക്തരാക്കുമെന്ന് ഹൈദ്രബാദ് നിവാസികൾ ഭയപ്പെടുന്നു. വിവിധ രാഷ്ട്രീയപ്പാർട്ടികളോടു കൂറു പ്രഖ്യാപിച്ചിട്ടുള്ള നാലോ അഞ്ചോ കൊള്ളക്കാരുടെ നിയന്ത്രണത്തിലാണ് നഗരം ഇപ്പോൾ. തിരഞ്ഞെടുപ്പു വന്നാൽ ഈ ഇരുട്ടിൻെറ രാജാക്കന്മാരും അനുയായികളും തോക്കും ബോംബുമായി വോട്ടുപിടിക്കാനിറങ്ങും. ദുരിതം സഹിക്കേണ്ടതു് പാവം സാധാരണ ജനങ്ങളാണ്.

ദേശം ഗവൺമെൻറിൻെറ ഭാവനാശൂന്യമായ നടപടികൾ കർഷകരെയും നിരാശപ്പെടുത്തിയിട്ടുണ്ടു്. സംസ്ഥാനത്തു് അരിവിളവ് അദ്ഭുതപൂർവ്വമായി വർദ്ധിച്ചപ്പോൾ ദേശം ഗവൺമെൻറ്, അൻപതു ശതമാനത്തിലധികം പുറം കമ്പോളത്തിൽ വില്ക്കാൻ അരിമിൽ ഉടമകൾക്ക് അനുമതി നൽകി. അയൽ സംസ്ഥാന ഗവൺമെൻറുകൾ ആവശ്യക്കാരായെത്തിയതോടെ അരിവില കുതിച്ചുയർന്നു. അതേസമയം തുടക്കത്തിൽ ശേഖരിച്ച അരി, ഗവൺമെൻറ് സെൻട്രൽപൂളിനു കൈമാറി. കമ്പോളവില കുതിച്ചുയർന്നുകൊണ്ടിരിക്കെ, ഏപ്രിൽ 16 മുതൽ കിലോയ്ക്കു് രണ്ടുരൂപവച്ച് അരി വിൽക്കുമെന്ന് എൻ. ടി. ആർ. പ്രഖ്യാപിച്ചു. കാലതാമസത്തിനു കാരണം മനസ്സിലാവാത്ത ജനം കരിഞ്ചന്തയിലെ അരിവില്പന കണ്ടു് അന്തിച്ചു നിന്നു. ഒടുവിൽ ഗവണ്മെൻറിന് എന്തെങ്കിലും ചെയ്യേ കഴിയൂ എന്നു വന്നപ്പോൾ, ലെവി അരിയിൽ 50 ശതമാനം സംസ്ഥാനത്തിനുള്ളിൽത്തന്നെ വിററഴിക്കണമെന്ന നിബന്ധനയുണ്ടാക്കി. പക്ഷേ, അതിർത്തി കടന്നുള്ള കരിഞ്ചന്ത നിർബ്ബാധം തുടരുന്നു. കർഷകരിൽനിന്ന് കുറഞ്ഞ വിലയ്ക്കു് അരി വാങ്ങി അന്യസംസ്ഥാനങ്ങളിൽ കൊള്ളവിലയ്ക്കു കൊടുക്കുന്ന മദ്ധ്യവർത്തികൾ ഗവൺമെൻറ് നടപടിയിൽ തികച്ചും സന്തുഷ്ടരാണ്. 6000 രൂപയിൽ താഴെ വാർഷിക വരുമാനമുള്ള കുടുംബങ്ങൾക്ക് കുറഞ്ഞ വിലയ്ക്ക് അരി നൽകാനുള്ള സർക്കാർ തീരുമാനവും കരിഞ്ചന്തക്കാരെ സഹായിക്കുന്നതാണ്. ഈ കുടുംബങ്ങളുടെ കാർഡുകൾ വിലയ്ക്കു വാങ്ങി റേഷൻകടകളിലെത്തിച്ച് ആ അരി മുഴവൻ കരിഞ്ചന്തക്കാരുടെ ഗോഡൗണുകളിലെത്തുന്നു.

എൻ. ടി. ആറിൻെറ പരിഷ്കാരങ്ങൾ വേറെയും പ്രശ്നങ്ങൾ സൃഷ്ടിച്ചിട്ടുണ്ടു്. പെൻഷൻ പ്രായം 58–ൽ നിന്ന് 55 ആക്കിയതു് പ്രബലരായ ശത്രുക്കളെ സൃഷ്ടിച്ചു. പല ഹെഡ്മാസ്റ്റർമാരും ടീച്ചർമാരും പഞ്ചായത്തു് ഓഫീസർമാരും വീട്ടിലിരിക്കേണ്ടിവരും. അവരുടെ കുടുംബങ്ങൾക്ക് അത്താണി നഷ്ടമാവുമ്പോൾ സ്വാഭാവികമായും അവർ പരസ്യമായെതിർക്കും. ഈ കുടുംബങ്ങളിലെ സ്ത്രീകൾ തെരുവിൽ മാർച്ചിനിറങ്ങിക്കഴിഞ്ഞു. എൻ. ടി. ആറിനു വോട്ടുനൽകിയ യുവാക്കളെ ഈ പരിഷ്കാരം ആഹ്ളാദിപ്പിക്കുന്നുവെന്നതു വാസ്തവം. പക്ഷേ, പുതിയ നിയമനങ്ങൾ തുടങ്ങുന്നതോടെ ഈ പരിഷ്കാരത്തിൻെറ അപര്യാപ്തത ബോദ്ധ്യമാവും. രണ്ടുവർഷത്തിനുള്ളിൽ 30000 വേക്കൻസികൾക്ക് ആളെ കണ്ടെത്തണം. തലപ്പത്തുള്ള പലരും സ്ഥാനമൊഴിയാൻ നിർബദ്ധരാകുകൊണ്ടു് പകരം കഴിവുള്ളവരെ നിയമിക്കേണ്ടിയിരിക്കുന്നു. ഐ. എ. എസ്. തസ്തികയിൽ ഇതു് പ്രശ്നങ്ങൾ സൃഷ്ടിക്കും. വേണ്ടത്ര ഐ. എ. എസ്. കാരെ കണ്ടെത്താനായെന്നുവരില്ല. ഇപ്പോഴുള്ളവർതന്നെ പലരും



മുഖ്യമന്ത്രി രാമറാവു

ഡെൽഹിയിലേക്ക് സ്ഥലംമാററം ആവശ്യപ്പെട്ടിരിക്കുകയുമാണ്.

അഴിമതി തുടച്ചുമാററുന്ന തിരക്കിൽ ഡസൻകണക്കിന് ഉദ്യോഗസ്ഥരെ എൻ. ടി. ആർ. സസ്പെൻഡു ചെയ്യുന്നുണ്ടു്. യൂണിയനുകൾ ഈ നടപടിയിൽ ആകെ അമർഷംപൂണ്ടു കഴിയുകയാണ്. ചുവപ്പുനാടയെന്ന ആയുധം പ്രയോഗിച്ച് അവർ ഗവൺമെൻറ് പോളിസികൾക്ക് തുരങ്കം വയ്ക്കുമെന്നു കരുതുന്നതിൽ തെററില്ല.

രാഷ്ട്രീയരംഗത്തും ദേശം ഗവണ്മെൻറ് കുഴപ്പം ക്ഷണിച്ചുവരുത്തുകയാണ്. ലെജിസ്ലേററീവ് കൗൺസിലും എം. എൽ. എ. മാരുടെ പെൻഷനും നിറുത്തലാക്കുന്ന നടപടി സാമാന്യജനങ്ങൾ സ്വാഗതം ചെയ്യുമെങ്കിലും എൻ. ടി. ആറിൻെറ തന്നെ എം. എൽ. എ. മാരിൽ പലരെയും അതു് അസംതൃപ്തരാക്കുന്നു. ലെജിസ്ലേററീവ് കൗൺസിൽ അംഗത്വത്തിൽ കണ്ണും നട്ടുകഴിഞ്ഞവർക്കേററ പ്രഹരമാണതു്. പ്രത്യേക സംസ്ഥാനം വേണമെന്ന, തെലുഗാനാ സമിതിക്കാരുടെ നീക്കവും എൻ. ടി. ആർ. ഗവണ്മെൻറിന് പ്രശ്നം സൃഷ്ടിക്കും.

കോൺഗ്രസ്–ഐയുടെ പ്രമുഖ തന്ത്രജ്ഞനായ ഡോക്ടർ എം. ചെന്നറെഡ്ഡി, പഞ്ചാബിലെ രാജ്ഭവൻ വെടിഞ്ഞു് ആന്ധ്രയിലെത്തിയിട്ടുണ്ടു്. വിശ്രമജീവിതത്തിനല്ല, സ്വന്തം പാർട്ടിയെ അധികാരത്തിലേററാനാണ് ചെന്നറെഡ്ഡിയുടെ മടങ്ങിവരവ്. 1985–ലെ ലോക്സഭാ തിരഞ്ഞെടുപ്പാണ് കോൺഗ്രസ്–ഐയുടെ ലക്ഷ്യം. എൻ. ടി. ആർ. പൊക്കിക്കാണിച്ച തെലുങ്കൻെറ ആത്മാഭിമാന മുദ്രാവാക്യം വെറും പുകമറയായിരുന്നുവെന്ന തെളിയിക്കേണ്ട ജോലിയാണ് കോൺഗ്രസ്–ഐയുടേതു്. സ്വന്തം താരപ്പകിട്ടു് കാട്ടി ജനത്തെ വശീകരിക്കുന്ന വെറുമൊരു രാഷ്ട്രീയക്കാരൻ മാത്രമാണ് എൻ. ടി. ആർ. എന്ന് തെളിയിക്കണം. കേന്ദ്രത്തോടു് എൻ. ടി. ആറിനെ കൂടുതൽ കൂടുതൽ ഇടയിക്കുകയും അതേ സമയം സംസ്ഥാനത്തു് ദേശം ഗവണ്മെൻറ് പ്രഖ്യാപിക്കുന്ന നയങ്ങൾ നടപ്പാക്കുന്നതിൽ വിഘ്നം സൃഷ്ടിക്കുകയും ചെയ്യുക എന്നതാണ് പ്രതിപക്ഷതന്ത്രം. തെലുങ്കു ദേശത്തിന് വോട്ടു നൽകിയെങ്കിലും ഇന്നും തെലുങ്കരുടെ മനസ്സിൽ ഇന്ദിരാമ്മയ്ക്കു സ്ഥാനമുണ്ടു്. ലോക്സഭയിൽ കൂടുതൽ കുഴപ്പം സൃഷ്ടിക്കാനേ എൻ. ടി. ആർ. പ്രവൃത്തികൾക്കു കഴിയൂ എന്ന ധാരണ സൃഷ്ടിക്കാനായാൽ ചെന്നറെഡ്ഡി ജയിച്ചു.

നല്ലൊരു ഭൂരിപക്ഷത്തോടെ അസംബ്ളിയിൽ മടങ്ങിയെത്തിയ മുൻ മുഖ്യമന്ത്രി അഞ്ജയ്യ കോൺഗ്രസ്–ഐയുടെ നേതൃത്വം നേടിയെടുക്കുന്ന ശ്രമത്തിലാണ്. പ്രതിപക്ഷത്തു് കോൺഗ്രസ്–ഐയ്ക്ക് പിന്നണി പാടേണ്ടിയിരിക്കുന്ന ബി. ജെ. പി.യും മററും സ്വന്തം അണികൾ ഉറപ്പിക്കുന്നതിൽ ബദ്ധശ്രദ്ധരാണ്. കോടമ്പാക്കം തിരക്കഥാകൃത്തുകളുടെ സരസ്വതീവിലാസത്തിൽ ജീവിച്ച ദൈവമായി ജനത്തെ നേരിട്ട എൻ. ടി. ആർ. വരും തിരഞ്ഞെടുപ്പുകളിൽ വെറും മുഖ്യമന്ത്രിയായി അവരെ സമീപിക്കേണ്ടിവരും. എൻ. ടി. ആറിനെ അഭിമുഖീകരിക്കുന്ന പ്രശ്നം ഇന്ദിരാമ്മയുടേതുതന്നെയാണ്. ഇന്ദിരയ്ക്കോ എൻ. ടി. ആറിനോ വോട്ടു നൽകുന്ന ജനം, അവരുടെ പേരിൽ രാഷ്ട്രീയക്കളരിയിലെത്തുന്ന ഏതു കോമാളിക്കും വോട്ടു നല്കുമെന്നു ധരിക്കുന്നതു് ഭോഷ്ക്കാണ്. ആന്ധ്രയിൽ ഇനി നടക്കുന്ന വിധിയെഴുത്തു് എൻ. ടി. ആറിൻെറ അഭിനയ കുശലതയുടേതല്ല, അദ്ദേഹം വാഗ്ദാനം ചെയ്ത രാമരാജ്യത്തിൻേറതാണ്.



കുറച്ചു ക്ഷമിക്കൂ. ഡാം റിപ്പെയർ ചെയ്യാനുള്ള ടെൻഡർ ക്ഷണിച്ചിട്ടുണ്ടു്.

# മലയാളസിനിമയിൽ ഭരതന്റെ വർഷം

**പോ**യവർഷം മലയാളഭാഷയിൽ നിർമ്മിക്കപ്പെട്ട ചലച്ചിത്രങ്ങൾ നൂറിലേറെ വരും. മലയാള ചിത്രങ്ങളുടെ മാററുരച്ചുനോക്കുന്ന സംസ്ഥാന ചലച്ചിത്ര അവാർഡ് നിർണ്ണയിക്കാൻ നിയുക്തരാക്കപ്പെട്ടവരുടെ മുമ്പിൽ ഇരുപത്തിയെട്ടു ചിത്രങ്ങളേ വന്നെത്തിയുള്ളു. അതിനർത്ഥം ഭൂരിപക്ഷം ചിത്രങ്ങളും മൽസരത്തിൽ നിന്നും മാറിനിന്നുവെന്നാണ്. ഈ ചിത്രങ്ങളുടെ ശില്പികൾക്ക് സ്വയംതന്നെ തോന്നിക്കാണണം, തങ്ങളുടെ ചരക്കുകൾ അവാർഡുകൾക്കു മുമ്പിൽ നില്ക്കാൻ യോഗ്യതയുള്ളവയല്ലെന്ന്. മത്സരത്തിന് അയയ്ക്കാൻ പോലും യോഗ്യത സ്വന്തം ചിത്രങ്ങൾക്ക് ഇല്ലെന്ന് സ്വയം തീരുമാനിച്ചവർ കെ. എസ്. സേതുമാധവന്റെ നേതൃത്വത്തിലുള്ള ജഡ്ജിങ് കമ്മിററിയുടെ ഭാരം ലഘൂകരിച്ചു. മത്സരത്തിനു വന്ന ഇരുപത്തിയെട്ടു ചിത്രങ്ങളുടെ കൂട്ടത്തിൽ മികവുററത് മൂന്നെണ്ണം മാത്രമേ ഉണ്ടായിരുന്നുള്ളുവെന്നു ജഡ്ജിങ് കമ്മിററി വിധിയെഴുതി. ഫീച്ചർ ചിത്രങ്ങളുടെ വിഭാഗത്തിലുള്ള അവാർഡുകളെല്ലാം ഭരതന്റെ ഓർമ്മയ്ക്കായി, മർമ്മരം എന്നീ ചിത്രങ്ങളും കെ. ജി. ജോർജ്ജിന്റെ യവനികയും ചേർന്നു നേടി. പിന്നണിഗായകനും ഗായികയ്ക്കുമുള്ള അവാർഡുകൾ യേശുദാസിനും ജാനകിക്കും നൽകിയതു് വിവിധചിത്രങ്ങൾക്കുവേണ്ടി പാടിയ പാട്ടുകൾ കണക്കിലെടുത്താണ്. ഈ വിവിധ ചിത്രങ്ങളിൽ യവനികയും ഓർമ്മയ്ക്കായിയും മർമ്മരവും ഉണ്ടാകുമല്ലോ. ബാലനടനായ സുരേഷ്മാത്രം ഈ മൂന്നു ചിത്രങ്ങളുടേയും പിന്തുണയില്ലാതെ അവാർഡ് നേടി.



ഭരതൻ

കെ. ജി. ജോർജ്ജ്



പോയവർഷം മലയാളത്തിൽ ജനപ്രീതി നേടിയ കലാമേന്മയുള്ള ചിത്രവും മികച്ച സഹനടനം നടത്തിയ നടിയും ഇല്ലായിരുന്നുവെന്നാണ് ജഡ്ജിങ് കമ്മിററി വിധിയെഴുതിയിരിക്കുന്നതു്. പോയ വർഷത്തെ ഭൂരിപക്ഷം ചിത്രങ്ങളിലും അമ്മയായോ അമ്മായിയായോ സുകുമാരി പ്രത്യക്ഷപ്പെടുകയും അവരുടെ കഴിവു് പ്രകടിപ്പിക്കുകയും ചെയ്തിട്ടുണ്ടു്. സുകുമാരിയുടെ അഭിനയം അവാർഡുകമ്മിററി അംഗങ്ങളുടെ മനസ്സിൽ എന്തേതടയാഞ്ഞതു്? നല്ല സിനിമരസനീയമായാൽ ജനങ്ങൾ കാണുമെന്നു തെളിയിച്ച ചിത്രമാണല്ലോ ജോർജ്ജിന്റെ യവനിക. ജനങ്ങൾ ആസ്വദിക്കുന്ന നല്ല സിനിമ ശക്തിയാർജ്ജിച്ചു തുടങ്ങിയതിന്റെ തെളിവായി ഓർമ്മയ്ക്കായിക്കും മർമ്മരത്തിനും യവനികയ്ക്കും ലഭിച്ച അവാർഡുകളെ കണക്കാക്കാമെന്നു തോന്നുന്നു. ഭരതൻ സംവിധാനം ചെയ്ത ഓർമ്മയ്ക്കായിയും മർമ്മരവും ചേർന്നു പതിമ്മൂന്നു് അവാർഡുകളാണ് നേടിയതു്. ഭരതൻ മികച്ച ചിത്രത്തിന്റെ സംവിധായകനും മികച്ച കലാസംവിധായകനുമുള്ള അവാർഡുകൾ തന്റെ പേരിൽ കുറിച്ചു. കെ. ജി. ജോർജ്ജിനു മികച്ച ചിത്രത്തിനുള്ള അവർഡിനു പുറമേ മികച്ച സ്ക്രീൻ പ്ളേയ്ക്കുള്ള അവാർഡും ലഭിച്ചു.

**കൗമുദി ന്യൂസ് സർവീസ്**

മികച്ച നടനുള്ള അവാർഡ് ഗോപിക്കു് തന്നെയായിരിക്കുമെന്നു സിനിമ കാണുന്നവർക്കു് ഉറപ്പുണ്ടായിരുന്നു. എന്തായാലും അതു് തെററിയില്ല. സൗന്ദര്യവും സെക്സുംകൊണ്ടു് ചലച്ചിത്രാഭിനയം നിർവ്വഹിക്കുന്ന സംസ്കാരത്തിന്റെ ഭാഗമായിരുന്ന മാധവിയെ അഭിനയിക്കാൻ പഠിപ്പിച്ചതു് മലയാള സിനിമയായിരുന്നു. ഓർമ്മയ്ക്കായിയിലെ കഥാപാത്രത്തെ മാധവി തന്റെ ഇന്ദ്രിയങ്ങളിൽത്തന്നെ സ്വീകരിക്കുകയുണ്ടായി. മികച്ച നടിക്കുള്ള അവാർഡ് ഈ തെലുങ്കു് സുന്ദരി കൊണ്ടുപോയതു് മലയാളസിനിമയിലെ മലയാളി സുന്ദരികളുടെ കണ്ണും മനസ്സും തുറപ്പിച്ചെങ്കിൽ! ഇത്തവണ അവാർഡ്കമ്മിററി നിർണ്ണയിച്ച മൂല്യമുള്ള അവാർഡുകളിലൊന്നു് തിലകനു ലഭിച്ചതായിരുന്നു. യവനികയിലെ മനസ്സിൽ ആധിയുമായി നടക്കുന്ന നാടകക്കമ്പനി ഉടമയെ അവതരിപ്പിച്ച തിലകൻ അഭിനയത്തിൽ നാടകം തീർത്തും വിസ്മരിച്ചതു് ശ്രദ്ധേയമായിരുന്നു.

കൽക്കട്ടയിൽ ജനിച്ചു കൽക്കട്ടയിൽ വളർന്ന തമിഴനായ വസന്ത്കുമാറിനാണ് കളർ സിനിമാട്ടോഗ്രാഫിക്കുള്ള അവാർഡ് ലഭിച്ചതു്. പൂനാ ഫിലിം ഇൻസ്റ്റിററ്യൂട്ടിൽനിന്നു പഠനം കഴിഞ്ഞുവന്ന വസന്ത് നേരത്തെ ചന്ദ്രകുമാറിന്റെ ചിത്രങ്ങൾക്ക് ഛായാഗ്രഹണം നിർവ്വഹിക്കുകയുണ്ടായി. ഓർമ്മയ്ക്കായിയാണ് വസന്ത് കുമാറിനു അവാർഡ് നേടിക്കൊടുത്തതു്.

നല്ല ഡോക്യുമെൻററി ചിത്രത്തിനുള്ള അവാർഡ് അടൂർ ഗോപാലകൃഷ്ണന്റെ കൃഷ്ണനാട്ടത്തിനു ലഭിച്ചപ്പോൾ മറെറാരു ഇൻസ്റ്റിററ്യൂട്ടുകാരനായ വി. ആർ. ഗോപിനാഥ് തന്റെ 'സ്റ്റോറി ഒഫ് എ റവല്യൂഷൻ' എന്ന ഡോക്യുമെൻററിയിലൂടെ സ്പെഷ്യൽ അവാർഡ് നേടിയെടുത്തു. കുട്ടികൾക്കുള്ള ചിത്രത്തിന്റെ അവാർഡ് ജി. എസ്. പണിക്കരുടെ സഹ്യന്റെ മകനാണു നേടിയതു്. കാവാലം നാരായണപ്പണിക്കരുടെ പാട്ടുകളിലെ മലയാളത്തനിമയും അംഗീകരിക്കപ്പെട്ടു. സംഗീതസംവിധാനത്തിനുള്ള അവാർഡ് ജോൺസനും എഡിററർക്കുള്ള അവാർഡ് സുരേഷുമാണു നേടിയതു്.

അവാർഡ് പ്രഖ്യാപനത്തിന് അകമ്പടിയായി അവാർഡ് കമ്മിററിക്കാരുടെ വക ഒരു കുറിപ്പടിയും ഉണ്ടാകുമല്ലോ. കഴിഞ്ഞ കുറെ വർഷങ്ങളായി ഇത്തരം കുറിപ്പടികളിൽ സിനിമയെ നന്നാക്കാനുള്ള നിർദ്ദേശങ്ങളുടെ ബഹളമാണ്. പണ്ടു് അമ്മയുടെ മടിയിൽ ഇരുന്നു് അല്ലി അർജ്ജുനനും പാതാളഭൈരവിയും കണ്ടതിനുശേഷം സിനിമാ തിയേററിൽ കയറിയിട്ടില്ലാത്തവർക്കു് കമ്മിററിയിൽ ഇടംകിട്ടുന്നതോടെ ചലച്ചിത്രവിജ്ഞാനം വരുന്നതു് എത്ര രസാവഹം. പക്ഷേ, ഇക്കൊല്ലത്തെ കമ്മിററി തങ്ങളുടെ വാറോലയിൽ വലിയ വിസ്ഥിത്തങ്ങളൊന്നും എഴുന്നെള്ളിച്ചിട്ടില്ല. കമ്മിററിയിൽ മദ്യപാനവിരോധികൾ ഏറെപ്പേരുണ്ടായിരുന്നുവെന്നു തോന്നുന്നു. അതുകൊണ്ടാവണം മദ്യപാനരംഗങ്ങളെ വളഞ്ഞുപിടിച്ചു് ആക്രമിച്ചതു്.



മികച്ച നടൻ—ഗോപി

കലാമൂല്യമുള്ളതും ജനപ്രീതി നേടിയതുമായ ചിത്രത്തിനുള്ള അവാർഡ് ഒരു അധികപ്പററാണെന്നു് കമ്മിററിക്കു ബോദ്ധ്യമായതു് നന്നായി. അതിനുപകരം മികച്ച മൂന്നാമത്തെ ചിത്രത്തിന് അവാർഡ് നൽകണമെന്ന നിർദ്ദേശം സ്വീകരിക്കപ്പെടാവുന്നതാണ്. ചലച്ചിത്രരംഗത്തെത്തുന്ന പ്രതിഭാശാലികളായ യുവസംവിധായകർക്കു് ചിത്രനിർമ്മാണത്തിനുള്ള സഹായധനം നൽകണമെന്ന നിർദ്ദേശം അവാർഡ് കമ്മിററിയുടെ ഏററവും വലിയ നേട്ടമായി കണക്കാക്കപ്പെടും. ചലച്ചിത്രസാഹിത്യ കൃതിക്കു് അവാർഡ് ഏർപ്പെടുത്തണമെന്ന മുൻകൊല്ലത്തെ കമ്മിററിയുടെ നിർദ്ദേശത്തെ ഇക്കൊല്ലത്തെ കമ്മിററിയും ശരിവച്ചിരിക്കുന്നു. ഇനി അടുത്ത കൊല്ലത്തെ കമ്മിററിയും ഇതു ശരിവയ്ക്കും. പക്ഷേ, ഈ ശരിവയ്പുകൾ സർക്കാരിന്റെ ശ്രദ്ധയിൽ പെട്ടാലല്ലേ കാര്യമുള്ളു. ഇന്ത്യയൊഴികെ മറെറല്ലായിടങ്ങളിലും ചലച്ചിത്രത്തെക്കുറിച്ചുള്ള പഠനങ്ങൾ സാഹിത്യശാഖയായി വളർന്നിരിക്കുന്നു. ലോകത്തു് ഏററവും കൂടുതൽ ചിത്രങ്ങൾ നിർമ്മിക്കപ്പെടുന്ന ഇന്ത്യയിൽ ചലച്ചിത്രത്തെക്കുറിച്ചുള്ള ഗ്രന്ഥങ്ങൾ അപൂർവ്വസംഭവങ്ങളാണ്. ഒരു പഠനമെഴുതപ്പെട്ടാൽപ്പോലും അതിനു പുസ്തകപ്രസിദ്ധീകരണ കമ്പനിക്കാരുടെ കാരുണ്യം ലഭിക്കുന്നില്ല. ഇത്തരം ഒരു അവസ്ഥയിൽ ചലച്ചിത്ര സാഹിത്യകൃതിക്കു് അവാർഡ് ഏർപ്പെടുത്തേണ്ടതു് അത്യാവശ്യമായിത്തീർന്നിരിക്കുന്നു. ദേശീയ അവാർഡുകളുടെ കൂട്ടത്തിൽ മികച്ച സാഹിത്യകൃതിക്കുള്ള അവാർഡ് ഉണ്ടുതാനും.

മികച്ച നടി—മാധവി



'മലയാള ചിത്രങ്ങൾ നാടകത്തിന്റെ സ്വാധീനംതകർത്തു് സിനിമാസ്വാധീനത്തിനു വഴങ്ങിത്തുടങ്ങിയിരിക്കുന്നുവെന്നു് കമ്മിററി കണ്ടെത്തുന്നു. അവർ കണ്ട ഇരുപത്തിയെട്ടു ചിത്രങ്ങളിൽ ചലച്ചിത്രസ്വാധീനമുണ്ടാകാം. അവാർഡിനു മത്സരിക്കാൻ വരാതിരുന്ന (അതാണല്ലോ ഭൂരിപക്ഷവും) ചിത്രങ്ങൾ കണ്ടിരുന്നുവെങ്കിൽ നമ്മുടെ സിനിമ പ്രാകൃതധാരണകളുടെ ഇരുട്ടിൽക്കിടന്നു തപ്പിത്തടയുന്ന കാഴ്ച കണ്ടു രസിക്കാമായിരുന്നു.

മലയാളസിനിമയിലെ മന്ദബുദ്ധികൾക്കും ഭ്രാന്തന്മാർക്കും അവാർഡ് കമ്മിററി നൽകിയ അടി അസ്സലായി. കഥാപാത്രങ്ങളുടെ ബുദ്ധിമാന്ദ്യഭ്രമം ഒരു സാംക്രമികരോഗംപോലെ പരന്നിരിക്കുന്നുവെന്നതു് എത്ര ശരി. പുതിയ തലമുറയിലെ സിദ്ധികളുള്ള അഭിനേതാക്കളെ മന്ദബുദ്ധികളാക്കുന്നവർക്കു് കാശുനേടണമെന്നതിൽക്കവിഞ്ഞു് എന്തെങ്കിലും ഉദ്ദേശ്യമുണ്ടാകുമോ? ഈ നടന്മാർ തങ്ങൾക്കു് കിട്ടുന്ന കഥാപാത്രങ്ങളുടെ പ്രസക്തിയെക്കുറിച്ചു ചിന്തിക്കേണ്ടിയിരിക്കുന്നു. സിനിമയിൽ സംഭവങ്ങൾ സൃഷ്ടിക്കാൻ വേണ്ടി സാമാന്യയുക്തിയെ മറികടക്കുന്ന സംഭവങ്ങളും അവാർഡ് കമ്മിററിയുടെ ശ്രദ്ധയിൽപെട്ടിരിക്കുന്നു. കമ്മിററിയുടെ വിലയിരുത്തൽ നമ്മുടെ ചലച്ചിത്രകാരന്മാരെ ഒന്നുപിടിച്ചുലയ്ക്കുമെങ്കിൽ അതു് എത്ര നന്നായേനേ.

കേരള കലാമണ്ഡലം ഇക്കൊല്ലം കൂടിയാട്ടവർഷമായി കൊണ്ടാടുകയാണ്.

കഥകളിയെപ്പോലെ കൂടിയാട്ടത്തിന് ജനസമ്മതി ആർജ്ജിക്കാനോ, ഒരു പ്രകടന കലയെന്ന നിലയിൽ വളരാനോ സാധിക്കുമോ എന്നതാണ് ഇവിടെ കാതലായ പ്രശ്നം. ഈ വിഷയം:ത്ത മുൻനിറുത്തി തന്നെയാണ് കേരള കലാമണ്ഡലം ഈ കൊല്ലം കൂടിയാട്ടവർഷമായി പ്രഖ്യാപിച്ചതെന്ന് അതിൻെറ അദ്ധ്യക്ഷൻ ഒളപ്പമണ്ണ കലാമണ്ഡലത്തിൽ വച്ചുള്ള തൻെറ വിജ്ഞപ്തി പ്രസംഗത്തിൽ വ്യക്തമാക്കുകയുണ്ടായി. ഈ ആഘോഷങ്ങൾ മൂന്നു സ്ഥലങ്ങളിൽ വച്ചു നടത്താനാണ് കലാമണ്ഡലം നിശ്ചയിച്ചിരിക്കുന്നതു്. അതിൽ, ചെറുതുരുത്തിയിലും, തിരുവനന്തപുരത്തും വച്ചുള്ള പരിപാടികൾ മാർച്ചുമാസം ആദ്യപകുതിയിൽ നടന്നുകഴിഞ്ഞിരിക്കുന്നു. ഇനി നടക്കേണ്ടതു് കണ്ണൂർ കേന്ദ്രമാക്കിയുള്ളതാണ്. നടന്നുകഴിഞ്ഞ പരിപാടികളെപ്പററിയുള്ള സാമാന്യമായ ഒരവലോകനമാണ് ഇവിടെ ഉദ്ദേശിക്കുന്നതു്.



'സുഭദ്രാ ധനഞ്ജയം' അർജ്ജുനൻ (ശിവൻ നമ്പൂതിരി) കൗണ്ഡിന്യൻ—വിദൂഷകൻ (രാമച്ചാക്യാർ)

മാണിമാധവചാക്യാരുടെ പ്രഗത്ഭ നിർദ്ദേശത്തിൽ കാളിദാസകൃതിയായ ശാകുന്തളത്തിൻെറ മൂന്നാമങ്കം കൂടിയാട്ടരൂപത്തിൽ മാർച്ചുമാസം 7–ാം തീയതി അവതരിപ്പിച്ചതാണ് കലാമണ്ഡലത്തിലെ ആഘോഷങ്ങളിൽ പ്രധാനമായ ഇനം. ഈ നാടകം ചാക്യാന്മാരാരും തന്നെ കൂടിയാട്ട രൂപത്തിൽ ഇതു വരെ അവതരിപ്പിച്ചിട്ടില്ലെന്നാണറിവ്. ഏതായാലും നമ്മുടെ ഓർമ്മയിൽ ഇതാദ്യമായിട്ടാണ് കൂടിയാട്ടമായി അരങ്ങേറുന്നതു്. പ്രായാധിക്യം വകവയ്ക്കാതെ ഈ സംരംഭത്തിന് തയ്യാറായ മഹാനടനും, കലാമർമ്മജ്ഞനുമായ മാണി മാധവചാക്യാരോട് നാം അളവററ കൃതജ്ഞതയുള്ളവരായിരിക്കേണ്ട താണ്. അന്നേ ദിവസംതന്നെ കാളിദാസൻെറ ശാകുന്തളം നാടകം മുഴുവനും സംസ്കൃതത്തിൽ, മൂലകൃതിയിൽ നിന്നു യാതൊരു മാററവും വരുത്താതെ, കാവാലം നാരായണപ്പണിക്കരുടെ സംവിധാനത്തിൽ തിരുവരങ്ങ് നാടകസംഘം കലാമണ്ഡലം കൂത്തമ്പലത്തിൽ അരങ്ങേറുകയുണ്ടായി. പ്രാചീന കലാരൂപമായ കൂടിയാട്ടത്തിലൂടെ ഈ നാടകത്തിൻെറ ഒരു ഭാഗം അവതരിപ്പിച്ചശേഷം ആധുനിക നാടകവേദിയിൽ ഇതെങ്ങനെ ആവിഷ്കരിക്കുന്നുവെന്നു കാണിച്ചതു് ഏററവും പ്രസക്തമായിയെന്നു പറഞ്ഞുകൊള്ളട്ടേ. കാരണം, കൂടിയാട്ടമടക്കമുള്ള നമ്മുടെ

# കൂടിയാട്ടവർഷം

**കലാമണ്ഡലത്തിൻെറ ആഭിമുഖ്യത്തിൽ കൊണ്ടാടുന്ന കൂടിയാട്ട വർഷത്തിൻെറ ഭാഗമായി തിരുവനന്തപുരത്തു നടന്ന ചടങ്ങിനെക്കുറിച്ച്.**

**എസ്. നടരാജൻ**

മഹത്തായ കലാപാരമ്പര്യത്തെ വിദേശികളായ ഷെക്നർ, യൂജിനോ ബാർബാ, പീററർ ബ്രൂക്ക്, ക്രിസ്റ്റോഫർ ബെറിസ്കി തുടങ്ങിയ നാടക പ്രവർത്തകർപോലും പ്രചോദനത്തിനുള്ള ആധാര സങ്കേതങ്ങളാക്കിക്കൊണ്ടിരിക്കുന്ന ഈ കാലഘട്ടത്തിൽ ഭാരതീയ മനസ്സിനെ ആധുനിക നാടകവേദിയിൽ എങ്ങനെ ഈ പാരമ്പര്യം സ്വാധീനിക്കുന്നുവെന്ന കാര്യം നമ്മുടെ നാടക തത്ത്വചിന്തയിൽ ഒട്ടും അപ്രധാനമല്ലാത്ത ഒരു വിഷയമാണ്. ഭാരതീയ നാട്യപാരമ്പര്യത്തിൽ അടങ്ങിയിരിക്കുന്ന താത്ത്വികവും, പ്രായോഗികവുമായ ഘടകങ്ങളെ തൻെറ നാടക പരീക്ഷണങ്ങളിലൂടെ വിജയകരമായി ആവിഷ്കരിക്കാനും, ഇന്ത്യയിലും, വിദേശത്തുമുള്ള നാടക ചിന്തകർക്കും, ആസ്വാദകർക്കും വിശ്വസനീയമായി അതു പകർന്നുകൊടുക്കുവാനും കാവാലത്തിനു കഴിഞ്ഞിട്ടുള്ളതുകൊണ്ട് കലാമണ്ഡലത്തിൻെറ ഈ ഉദ്യമം സമുചിതമായി.

തിരുവനന്തപുരത്തു് തീർത്ഥപാദമണ്ഡപത്തിൽ കലാമണ്ഡലം അവതരിപ്പിച്ച പരിപാടികൾ പല കാരണങ്ങളാൽ ശ്രദ്ധേയമായിരുന്നു. രണ്ടു രാത്രികളിലായി സുഭദ്രാധനഞ്ജയം, ഭഗവദജ്ജുകീയം, ജടായുവധാങ്കം (ആശ്ചര്യചൂഡാമണി) എന്നീ മൂന്നു നാടകങ്ങളിൽ നിന്നുമുള്ള കൂടിയാട്ട പ്രകടനമായിരുന്നു ഏററവും ആകർഷകമായിരുന്നതു്. കലാമണ്ഡലത്തിനു മാത്രമേ പ്രായേണ സങ്കീർണ്ണമെന്നോ, സങ്കേതബദ്ധമെന്നോ പറയാവുന്ന ഈ കലാരൂപത്തെ ഇത്രയും ജനരഞ്ജകമാക്കാൻ കഴിയൂ. ഇതിനു കാരണഭൂതൻ യശഃശരീരനായ പൈങ്കുളം രാമചാക്യാർതന്നെയാണ്. ക്ഷേത്രപ്രാസാദത്തിൽനിന്നും ഈ കലാരൂപത്തെ പുറത്തേക്കു കൊണ്ടുവരാൻ ധൈര്യം കാണിച്ച മാർഗ്ഗദർശകരാണ് പൈങ്കുളം രാമചാക്യാരും, മാണി മാധവചാക്യാരും. ഈ കലയുടെ ചൈതന്യത്തിന് യാതൊരു കോട്ടവും വരുത്താതെ അതിൻെറ സമഗ്രസ്വഭാവം പുലർത്തിക്കൊണ്ട് പുനഃസംവിധാനം ചെയ്യുവാൻ പൈങ്കുളത്തിനു കഴിഞ്ഞുവെന്ന സത്യത്തിന് സാക്ഷ്യംവഹിച്ച തീർത്ഥപാദ മണ്ഡപത്തിലെ പ്രകടനങ്ങൾ. ശൈലജ, ഗിരിജ എന്ന രണ്ടു നടിമാരേയും, ശിവൻനമ്പൂതിരി, രാമചാക്യാർ തുടങ്ങി ചുരുക്കംചില നടന്മാരേയും ഈ കലയിൽ പ്രഗല്ഭരാക്കിത്തീർക്കാൻ ആ ഗുരുപാദർക്കുകഴിഞ്ഞുവെന്നതു് വലിയ ഒരു നേട്ടമാണ്. ഈ യുവതലമുറയുടെ കൈയിൽ പകർന്നുകൊടുത്ത കലാസമ്പത്തിന് പിൻതുടർച്ചയുണ്ടാകുമെന്ന് നമുക്ക് തീർച്ചയായും ആശിക്കാവുന്നതാണ്. സുഭദ്രയായി വേഷമണിഞ്ഞ ശൈലജയുടെ വേഷഭംഗിയും, കണ്ണുസാധകം, ചാരികൾ എന്നിവയിലെല്ലാമുള്ള വിരുതും, സ്വരിക്കലിലുള്ള ആകർഷണീയതയും ആദ്യദിവസം തന്നെ പ്രേക്ഷകരെ കളിവിളക്കിനു മുമ്പിൽ നിർന്നിമേഷരായി പിടിച്ചിരുത്താൻ കാരണമാക്കി. ശിവൻ നമ്പൂതിരിയുടെ അർജ്ജുനനും, രാവണനും വേഷഭംഗികൊണ്ടും, അഭിനയ കുശലതകൊണ്ടും മിഴിവുററതായി. ചാക്യാർ സമൂഹത്തിൽപ്പെട്ടവർ മാത്രം പഠിച്ചിരുന്ന ഈ കലാരൂപം ഇന്ന് കലാമണ്ഡലത്തിൽ അന്യജാതിക്കാരേയും ഉൾക്കൊണ്ടുകൊണ്ട് പുഷ്കലമായി വരുന്നുവെന്നുള്ളതു് ശുഭോദർക്കമായ ഒരു കാര്യമാണ്. പൈങ്കുളത്തിൻെറ മരുമകനായ രാമൻെറവിദൂഷകനും, ജടായുവും പാരമ്പര്യത്തിൻെറ ശക്തി തെളിയിച്ചു. മാണി മാധവചാക്യാരുടെ മകൻ നാരായണൻനമ്പ്യാർ നയിച്ച മിഴാവുവാദനം ഈ കലയിൽ അദ്ദേഹം അദ്വിതീയനാണെന്ന് തെളിയിച്ചു. പൈങ്കുളം തൻെറ സംവിധാന പ്രക്രിയയിലൂടെ ഈ കലാരൂപത്തിന് സൗഭാഗ്യം അണച്ചിട്ടുള്ളതു് പല അംശങ്ങളിലാണ്. പ്രകടനത്തിൻെറ ആകെക്കൂടിയുള്ള രൂപത്തെ സുഘടിതമാക്കാൻ കഴിഞ്ഞുവെന്നതു് അദ്ദേഹത്തിൻെറ സംവിധാനത്തിലുള്ള ഔചിത്യത്തിനു തെളിവാണ്. മൂന്നു മൂന്നര മണിക്കൂറിനുള്ളിൽ സുഭദ്രാധനഞ്ജയത്തിലെ ഒരങ്കം ഈ കലാരൂപത്തിൻെറ മൂല്യങ്ങൾക്ക് നിഷ്കർഷയോടെ പ്രാധാന്യം നല്കി കാലാനുകൂലമായി സഹൃദയ ഹൃദയാഹ്ലാദമാക്കിത്തീർക്കാൻ ആ സംവിധാനപ്രതിഭയ്ക്കു കഴിഞ്ഞു. ചെറിയ അംശങ്ങളിൽപ്പോലും അദ്ദേഹം തൻെറ ഈ കലയിലുള്ള സൂക്ഷ്മബോധം തെളിയിച്ചിട്ടുണ്ട്. ജടായുവും, രാവണനും തമ്മിലുള്ള യുദ്ധവട്ടങ്ങൾക്ക് അദ്ദേഹം വേലകളിയിലെ ''ധീംതത്തക'' എന്ന താളത്തിൻെറ ഛായ പകർന്നിട്ടുള്ളതു് ആ സന്ദർഭത്തിന് എത്രയോ അനുയോജ്യമാണ്. കൂടിയാട്ടത്തിൽ സാധാരണ ഉപയോഗിക്കാറില്ലാത്ത ''കൊച്ചുലക്ഷ്മി'' താളവും ഭാവാനുസൃതമായി അദ്ദേഹത്തിന് സന്നിവേശിപ്പിക്കാൻ കഴിഞ്ഞു.

## ചർച്ചാസമ്മേളനങ്ങൾ

തീർത്ഥപാദ മണ്ഡപത്തിൽ രണ്ടു സമ്മേളനങ്ങൾ നടന്നു. ആദ്യ സമ്മേളനത്തിൽ ആർ. രാമചന്ദ്രൻനായർ ഉദ്ഘാടനപ്രസംഗം നടത്തി. കലയെ ഐശ്വര്യമായിക്കാണുന്ന ഭാരതീയ സങ്കല്പത്തെ അദ്ദേഹം ഊന്നിപ്പറഞ്ഞു. അദ്ധ്യക്ഷനായിരുന്ന ശൂരനാട്ടു കുഞ്ഞൻപിള്ള സമ്പന്നമായ ഈ കലാരൂപത്തിൻെറ മഹത്വം ജനങ്ങൾക്കു പകർന്നുകൊടുക്കാൻ ശ്രമിക്കേണ്ടതാണെന്ന് കലാമണ്ഡലത്തെ ഉദ്ബോധിപ്പിച്ചു. പ്രൊഫ: എൻ. കൃഷ്ണപിള്ളയുടെ പ്രസംഗത്തിൽ ഈ കലാരൂപം എവിടെനിന്നാണോ ഉറവകൊണ്ടതു്, അതേ ക്ഷേത്ര സങ്കേതങ്ങളിലൂടെ തന്നെ ഇതിനെ പ്രചരിപ്പിക്കത്തക്കവണ്ണം ദേവസ്വംബോർഡു മുതലായ ക്ഷേത്രഭരണ സമിതികൾ മുൻകൈയെടുക്കണമെന്ന് നിർദ്ദേശിച്ചു.

'ജടായുവധം'—ശിവൻ നമ്പൂതിരി, പൈങ്കുളം ചെറിയ രാമച്ചാക്യാർ



കൂടിയാട്ടത്തിൽ നിന്നും ഉത്തേജനമാർജ്ജിച്ചു നടക്കുന്ന പുതിയ നാടക പരീക്ഷണങ്ങൾക്കു കുറവുകൾ പലതുണ്ടെങ്കിലും അവ ധീരമായ കാൽവയ്പുകളാണെന്നദ്ദേഹം അഭിപ്രായപ്പെട്ടു.

രണ്ടാമതു് നടന്ന ചർച്ചാസമ്മേളനം ''കൂടിയാട്ടം—പുനരുദ്ധരിക്കേണ്ട കല'' എന്ന വിഷയത്തെ ആസ്പദമാക്കിയായിരുന്നു. ഇതിൽ ആദ്ധ്യക്ഷം വഹിച്ചതു് ഈ കലയുടെ വികാസത്തിൽ അതീവ തല്പരനായ ഡി. അപ്പുക്കുട്ടൻനായരായിരുന്നു. ഡോക്ടർ രാഘവൻപിള്ള ഈ സമ്മേളനം ഉദ്ഘാടനം ചെയ്തുകൊണ്ട് ഒരു നിർദ്ദേശം വയ്ക്കുകയുണ്ടായി. ഈ കലാരൂപത്തിന് ദ്വിമുഖമായ ഒരു വികസനം ആവശ്യമാണെന്നദ്ദേഹം അഭിപ്രായപ്പെട്ടു. ഇതിൻെറ പരമ്പരാഗതമായ ശൈലി വിശദാംശങ്ങളൊട്ടും കളയാതെ ഗവേഷകന്മാർക്ക് ചെന്നു കാണാനും പഠിക്കാനും ഉതകുന്ന തരത്തിൽ കലാമണ്ഡലം പോലെയുള്ള സ്ഥാപനങ്ങളിൽ നിലനിറുത്തേണ്ടതാണ്. അതേ സമയം, ഇതിൻെറ ലളിതവും സംക്ഷിപ്തവുമായ മറെറാരു ശൈലിയും സാമാന്യജനങ്ങൾക്കു വേണ്ടി നിലനിറുത്തേണ്ടതാണ്. ഇതാണദ്ദേഹം നിർദ്ദേശിച്ച ദ്വിമുഖത്വം. ഇതിൻെറ പ്രായോഗികതയും അഭികാമ്യതയും സംശയാസ്പദമാണെന്ന് പറയേണ്ടിയിരിക്കുന്നു. ഒരു കലാരൂപത്തിൻെറ തന്നെ രണ്ടു പതിപ്പുകൾ ഒരേ സമയത്തു നിലനിറുത്തുക എന്നതു് അഭികാമ്യമോ പ്രായോഗികമോ ആണെന്നു തോന്നുന്നില്ല. ഗ്രന്ഥങ്ങളുടെ കാര്യത്തിൽ വിപുലമായ ഒരു പതിപ്പും സംക്ഷിപ്തമായ മറെറാന്നും ഉണ്ടാക്കാവുന്നതു പോലെ കലാരൂപങ്ങളിൽ അതു് സുസാദ്ധ്യമാണെന്ന് തോന്നുന്നില്ല. അദ്ധ്യക്ഷപ്രസംഗത്തിൽ അപ്പുക്കുട്ടൻനായർ ക്ലാസിക്കൽ കലകൾക്ക് ആസ്വാദകർ എപ്പോഴും കുറഞ്ഞേ കാണുകയുള്ളുവെന്നും, ഇത്തരം കലാരൂപങ്ങളെ സാർവ്വജനീനമാക്കേണ്ട ആവശ്യമില്ലെന്നും ഉറപ്പിച്ചുപറഞ്ഞു. ഈ വിഷയത്തിൽ രണ്ടഭിപ്രായങ്ങളാണ് ഏതു ചർച്ചാവേദിയിൽനിന്നും പൊന്തിവരുന്നതു്. ഒന്ന്, ഇത്തരം കലകളെ തികച്ചും ജനകീയമാക്കണമെന്ന വാദം. സംസ്കൃതത്തിൽ വേരൂന്നി നിൽക്കുന്ന കൂടിയാട്ടം പോലെയുള്ള ഒരു കലയ്ക്ക് അതിനുള്ള സാദ്ധ്യതയില്ലെന്നു തന്നെ പറയാം. ഇതിനു വിരുദ്ധമായ വാദഗതിക്കാർ ഈ കലാരൂപത്തെ ഒരു ന്യൂനപക്ഷത്തിൻെറ സ്വത്താക്കണമെന്ന് വാദിക്കുന്നവരാണ്. യഥാർത്ഥകലാരസികരായ ആസ്വാദകർക്കെതിരെ വാതിൽ കൊട്ടിയടയ്ക്കാതെയിരിക്കയും, അതോടൊപ്പംതന്നെ ഈ കലാരൂപത്തെ വിൽപ്പനച്ചരക്കാക്കാതെ ശ്രദ്ധിക്കയും ചെയ്യുന്ന ഒരു മദ്ധ്യമാർഗ്ഗമല്ലേ അഭിലഷണീയമായിട്ടുള്ളതു്? ഈ കൊട്ടിയടയ്ക്കൽ പ്രവണതയെപ്പററി പിന്നീട് പ്രസംഗിച്ച കലാമണ്ഡലം മാനേജർ വാസുദേവൻ നമ്പൂതിരിപ്പാട് എടുത്തു പറയുകയും ചെയ്തു. രണ്ടു ദിവസവും തീർത്ഥപാദ മണ്ഡപത്തിലെ നിറഞ്ഞുകൂടിയ സദസ്സ് നല്ല കലാരൂപത്തിന് ആസ്വാദക ദാരി

ദ്ര്യം ഉണ്ടാകുകയില്ലെന്നുള്ളതിന് തെളിവു മായിരുന്നു. അപ്പുക്കുട്ടൻനായർ ചൂണ്ടിക്കാണിച്ച മറെറാരു കാര്യം ആസ്വാദനത്തിന്റെ ഐച്ഛികസ്വഭാവത്തെപ്പററിയായിരുന്നു. തന്റെ അച്ഛന് സംഗീതംവിരോധമായിരുന്നുവെന്നും, എന്നാൽ അതേ സമയം കഥകളിയോട് ഇഷ്ടമായിരുന്നുവെന്നും, ഇത്തരം ആസ്വാദനശീലം നമ്മുടെ ക്ലാസിക്കൽ കലകളിൽ കാണാവുന്നതാണെന്നും നായർ ഉദാഹരണസഹിതം അഭിപ്രായപ്പെട്ടു. കലയുടെ വിവിധാംശങ്ങൾ പ്രത്യേകം പ്രത്യേകം കാണുന്ന സ്വഭാവം ഒരു നല്ല ആസ്വാദകനുണ്ടായിരിക്കാമോ? ചുരുക്കത്തിൽ, ഒരു കലയെ സമഗ്രതയിൽ ദർശിക്കാൻ ഒരു കലാസ്വാദകനു് കഴിയണ്ടേ? സംഗീതം രസിക്കാൻ കഴിയാത്ത ഒരാസ്വാദകനു് അതോടു് ജൈവബന്ധം പുലർത്തുന്ന അതിന്റെ മററു ഘടകങ്ങൾ തിരഞ്ഞുപിടിച്ചാസ്വദിക്കാൻ ഒരിക്കലും സാദ്ധ്യമല്ലതന്നെ.




**DRAKSHA KALPAM**
**AYURVEDIC TONIC**
**FOR**
**HEALTH**
★
**STRENGTH**
**&**
**BODY-BUILDING**

# ഹെൽത്ത് ടോണിക്ക്!!!

## വിരിഞ്ഞ മാറിടം! തടി!! തൂക്കം!!!

എന്തു കാരണത്താലും ശരീരം മെലിഞ്ഞവരും യുവത്വത്തിൽ തന്നെ വാർദ്ധക്യ ലക്ഷണങ്ങൾ ബാധിച്ചവരും, എത്ര നല്ല ഭക്ഷണ പദാർത്ഥങ്ങൾ കഴിച്ചാലും ശരീരത്തിൽ പിടിക്കാതെ—ചിലരുടെ എല്ലുകൾ ഉന്തിയും ചർമ്മം ചുളിഞ്ഞും കണ്ണുകൾ കുഴിഞ്ഞും, കവിളുകൾ ഒട്ടിയും—പ്രായത്തിന്നനുസരിച്ച തടിയും തൂക്കവും വിരിഞ്ഞ മാറിടവും ഇല്ലാതെ പല മരുന്നുകൾ ഉപയോഗിച്ചിട്ടും ഫലം ലഭിക്കാതെ നിരാശരായവരും ഒരു ബോട്ടൽ ദ്രാക്ഷാകൽപം കഴിക്കുമ്പോൾ തന്നെ ആരോഗ്യം വർദ്ധിക്കുന്നതായി സ്വന്തം അനുഭവത്തിൽ കാണുന്നതാണ്. ദ്രാക്ഷാകൽപം നിങ്ങൾ കഴിക്കുന്ന ഭക്ഷണ പദാർത്ഥങ്ങളിലെ പോഷക ഘടകങ്ങളെ ശരിക്കും ശരീരത്തിൽ ലയിപ്പിക്കുന്നു. പ്രായത്തിന്നനുസരിച്ച തടിയും തൂക്കവും യൗവ്വനം തുളുമ്പുന്ന ആരോഗ്യം ഉണ്ടാകുന്നതിന്നും അതു നിലനിറുത്തുന്നതിന്നും വേണ്ടി കുറച്ചുനാൾ തുടർച്ചയായി—മൂന്നോ നാലോ ബോട്ടൽ—ദ്രാക്ഷാകൽപം കഴിച്ചാൽ മതിയാകുമെന്ന് സ്വന്തം അനുഭവത്തിൽ നിന്നും മനസ്സിലാകുന്നതാണ്. ക്ഷീണവും കിതപ്പും ഇടക്കിടെ ഉണ്ടാകുന്ന മററു ചില്ലറ അസുഖങ്ങളും മാററി, ക്രമമായ ഉറക്കവും ദഹനവും ഉണ്ടാക്കുന്നതുമാണ്. രുചികരമായ ഈ ആയുർവ്വേദിക്ക് ഹെൽത്ത് ടോണിക്ക്, രോഗം മാറിയതിനുശേഷമുള്ള വിശ്രമ വേളയിലും, [സ്ത്രീകൾക്ക് പ്രത്യേകം: പ്രസവ ശേഷം മുലപ്പാൽ വർദ്ധിക്കുന്നതിന്നും പ്രസവ രക്ഷക്കും] ശരീര പോഷണത്തിന്നുവേണ്ടി ഉപയോഗിക്കുവാൻ ഉത്തമമാണ്. സ്ത്രീ പുരുഷൻമാർക്കും കുട്ടികൾക്കുംഏതു കാലാവസ്ഥയിലും ഫലപ്രദം.

**40 നേരത്തേക്ക് 400ഗ്രാം ദ്രാക്ഷാകല്പം 24ക.**

**താഴെ കാണുന്ന സ്റ്റോക്കിസ്റ്റുമാരിൽനിന്ന് നേരിട്ട വാങ്ങുക:**

തിരുവനന്തപുരം-കൃഷ്ണാ മെഡിക്കൽ സ്റ്റോർസ്, പഴവങ്ങാടി ★ നെടുമങ്ങാട്—ഹിന്ദുസ്ഥാൻ മെഡിക്കൽ സ്റ്റോർസ് ★ നെയ്യാററിൻകര—ജയ്ഹിന്ദ് മെഡിക്കൽസ് ★ ആററിങ്ങൽ-സരോസ് മെഡിക്കൽ സെൻറർ ★ കണിയാപുരം—സലാമിയ മെഡിക്കൽസ് ★ പോത്തൻകോഡ്-ബാബു മെഡിക്കൽസ്.

കൊല്ലം—രാമൂസ് മെഡിക്കൽ സപ്ലൈസ്. ശ്രീകുമാർ മെഡിക്കൽ സ്റ്റോർസ് ★ കൊട്ടാരക്കര—പുലമൺ മെഡിക്കൽ സ്റ്റോർസ് ★ പുനലൂർ—ഹാജി A. അബ്ദുൽകാദർ & കമ്പിനി ★ കൂടൽ—ലക്ഷമി മെഡിക്കൽസ് പത്തനംതിട്ട IV. മെഡിക്കൽ സ്പ്ലൈസ് ★ റാന്നി—ജോൺസൺ മെഡിക്കൽസ് ★ കോഴഞ്ചേരി—വടക്കേത്ത് ഡ്രഗ്ഹൗസ് ★ കൊട്ടിയം—സുരേന്ദ്ര മെഡിക്കൽ സ്റ്റോർസ് അടൂർ ★ അടൂർ മെഡിക്കൽഹാൾ ★ ശാസ്താംകോട്ട—അയ്യപ്പ മെഡിക്കൽ സ്റ്റോർസ് ★ പത്തനാപുരം—ഫാത്തിമാ മെഡിക്കൽസ് ★ ചവറ—ശ്രീകൃഷ്ണ മെഡിക്കൽസ്

കോട്ടയം—കോട്ടയം മെഡിക്കൽ ഹാൾ ★ ചങ്ങനാശ്ശേരി—മാരുതി മെഡിക്കൽസ് ★ പാല-നിരപ്പേൽ മെഡിക്കൽസ് ★ കാഞ്ഞിരപ്പള്ളി P. V. മെഡിക്കൽസ് ★ മുണ്ടക്കയം—S. N. മെഡിക്കൽസ് ★ വൈക്കം—വൈക്കംമെഡിക്കൽ സപ്ലൈസ് ★ ഈരാററുപേട്ട—മുരിക്കോലിൽ ഏജൻസീസ്.

ആലപ്പുഴ—ശങ്കർ മെഡിക്കൽസ് ★ പന്തളം—എക്സൽ മെഡിക്കൽസ് ★ തിരുവല്ല-ജനറൽ മെഡിക്കൽ സ്റ്റോർസ് ★ കായംകുളം—ശാന്തി മെഡിക്കൽസ് ★ മാവേലിക്കര—N. N's ആര്യവൈദ്യശാല ★ കൊല്ലകടവ്—കവിരാജ് ആശ്രമം ഏജൻസീസ് ★ ചെങ്ങന്നൂർ—L. C. മെഡിക്കൽസ് ★ അമ്പലപ്പുഴ—റാണി മെഡിക്കൽസ് ★ ചേർത്തല—കരിയിൽ മെഡിക്കൽസ്.

എറണാകുളം—ബ്രോഡ്‌വെ മെഡിക്കൽസ്റ്റോർസ് ★ പെരുമ്പാവൂർ—സ്റ്റാൻഡേർഡ് മെഡിക്കൽ സ്റ്റോർസ് ★ മൂവ്വാററുപുഴ—നാഷണൽ മെഡിക്കൽ സപ്ലൈസ് ★ കളമശ്ശേരി പോൾസൺ മെഡിക്കൽസ് ★ അങ്കമാലി—ജേക്കബ്സ് മെഡിക്കൽസ് ★ ആലുവ—രത്നം ആൻറ് കമ്പനി ★ കോതമംഗലം—സ്വരാജ് മെഡിക്കൽസ് ★ തൃപ്പൂണിത്തുറ-നിർമ്മല മെഡിക്കൽ സ്റ്റോർസ് ★ ഞാറയ്ക്കൽ-പാലാട്രേഡേർസ് ★ N. പറവൂർ—ചന്ദ്രാഡിസ്പെൻസറി ★ വാരപ്പുഴ—ജോവ് മെഡിക്കൽസ് ★ മുപ്പത്താടം—വൈത്തിൽ മെഡിക്കൽസ് ★ ഉദ്യോഗമണ്ഡൽ വസന്ത മെഡിക്കൽസ്.

ഇടുക്കി—തൊടുപുഴ-ജോസ്ബ്രദേർസ് ★ കുഞ്ചിത്തണ്ണി-രാജേഷ് ഏജൻസീസ് ★ കട്ടപ്പന—S. H. മെഡിക്കൽഹാൾ, സെൻട്രൽ മെഡിക്കൽ ഏജൻസീസ്.

തൃശൂർ—പീസിമെഡിക്കൽസ് മുൻസിപ്പൽ ഓഫീസ്റോഡ് ★ ഗുരുവായൂർ—റീനാഡ്രഗ് ഹൗസ് ★ കുന്നംകുളം—പനക്കൽ ഫാർമസി ★ ഇരിങ്ങാലക്കുട—ശ്രീനാരായണമെഡിക്കൽ സ്റ്റോർസ് ★ ചാലക്കുടി—ശാന്തി മെഡിക്കൽ സ്റ്റോർസ് ★ കൊടുങ്ങല്ലൂർ—ശ്രീദേവി മെഡിക്കൽസ് ★ ചാവക്കാട്—അപ്പോത്തിക്കരി & കമ്പനി ★ ഒല്ലൂർ—അക്കര മെഡിക്കൽസ് ★ ചേർപ്പ്—ഷോനെ മെഡിക്കൽസ് ★ ശൃംഗപുരം—ശ്രീരാജഗോപാൽ മെഡിക്കൽ സ്റ്റോർസ്.

പാലക്കാട്—K. H. പരശുറാം, സുൽത്താൻപേട്ട ★ പട്ടാമ്പി—നെടുങ്ങാടി മെഡിക്കൽസ് ★ ഒററപ്പാലം—വെറൈററി മെഡിക്കൽസ്, ഡ്രഗ്‌ലൈൻസ് ★ ഷൊറണൂർ-വെറൈററി മെഡിക്കൽ ★ വടക്കഞ്ചേരി—ശ്രീമാധവ ഫാർമസി ★ പൊന്നാനി—കേരള മെഡിക്കൽ ★ മണ്ണാർക്കാട്—മണ്ണാർക്കാട് ഫാർമസി ★ ചിററൂർ—സജിത് മെഡിക്കൽ സ്റ്റോർസ് ★ കുഴൽമന്ദം—ഫാത്തിമ മെഡിക്കൽസ് ★ കൊടുവായൂർ—ബ്രദേർസ് മെഡിക്കൽ സ്റ്റോർസ് ★ കൊല്ലങ്കോട്-ഉദയകുമാർ മെഡിക്കൽ സ്റ്റോർസ് ★ നെന്മാറ—അച്ച്യുത ഫാർമസി ★ ചെർപ്പുളശ്ശേരി—വസന്ത് മെഡിക്കൽ ★ ആലത്തൂർ—പ്രസാദ് മെഡിക്കൽ സ്റ്റോർസ് ★ അത്തമംഗലം—അമീന മെഡിക്കൽസ്.

മലപ്പുറം—ചേക്കുപ്പ മെഡിക്കൽസ് ★ മഞ്ചേരി—ജയന്തി മെഡിക്കൽസ് ★ നിലമ്പൂർ—പ്രീതിമെഡിക്കൽസ് ★ എടക്കര—സത്യസായി മെഡിക്കൽസ് ★ പെരിന്തൽമണ്ണ-ഇംഗ്ലീഷ് മെഡിസിൻ ഫാർമസി, ബാബു മെഡിക്കൽസ് ★ വണ്ടൂർ-ബുഷ്റമെഡിക്കൽസ് ★ കോട്ടക്കൽ—പെരിരാൻഹാജി & Co ★ തിരൂരങ്ങാടി—അപ്സരമെഡിക്കൽസ് ★ തിരൂർ-തിരൂർ മെഡിക്കൽസ്റ്റോർസ് ★ കുററിപ്പുറം—ഷീഫാ മെഡിക്കൽസ് ★ വളാഞ്ചേരി—സെൻട്രൽ മെഡിക്കൽസ്റ്റോർസ് ★ എടപ്പാൾ പൂക്കം—ശാന്തി മെഡിക്കൽസ്

നിങ്ങളുടെ സ്ഥലത്ത് സ്റ്റോക്കിസ്റ്റ് ഇല്ലെങ്കിൽ തലശ്ശേരി ഹിമാലയ ഫാർമസിയിലേക്ക് നേരിട്ട് അഡ്വാൻസ് സഹിതം ഓർഡർ അയക്കുക. പാഴ്സൽ അയക്കുമ്പോൾ പോസ്റ്റേജ്, പാക്കിങ്ങ് ചാർജ്ജുകൾ പുറമെ.

Manufacturers:

**HIMALAYA PHARMACY**
**TELLICHERRY-670 102 KERALA-S. INDIA.**
Phone: 470 & 408
(Drug Mfg: Licence No. 2/25-D/76/Govt. of Kerala)

**ഹിമാലയ ഫാർമസി** REGD **ഹെഡ്ഡാഫീസ് തലശ്ശേരി-670102**

# ദ്രാക്ഷാകല്പം

**താഴെ കാണുന്ന സ്റ്റോക്കിസ്റ്റുമാരിൽനിന്ന് നേരിട്ട വാങ്ങുക:**

കോഴിക്കോട്—ലിയൊ മെഡിക്കൽസ് ജയന്തിബിൽഡിങ്ങ് ★ കൊയിലാണ്ടി—ഉദയാ ഫാർമസി, മലബാർ ആയുർവേദിക് ഫാർമസി ★ പേരാമ്പ്ര-ഉദയാ ഫാർമസി ★ ബാലുശേരി—ബാലുശേരി മെഡിക്കൽസ് ★ കുന്നമംഗലം—മോഹശ്രീ ★ സുൽത്താൻ ബത്തേരി—യുണൈറഡ് ഫാർമസി ★ രാമനാട്ടുകര—ഷീജ മെഡിക്കൽസ് ★ താമരശേരി—മുല്ലേരി മെഡിക്കൽസ് ★ മേപ്പാടി—മേപ്പാടി ഫാർമസി ★ ചുണ്ടേൽ—വിവേകാനന്ദ മെഡിക്കൽസ് ★ വടകര—സിററി മെഡിക്കൽ ഹാൾ ★ കല്പററ—ജെയിംസ് മെഡിക്കൽസ്

കണ്ണൂർ—ജനറൽ മെഡിക്കൽ സപ്ലൈസ്, അശോക ഫാർമസി, ഷാജി മെഡിക്കൽസ് ★ കാസർകോഡ്—കേരള മെഡിക്കൽസ്റേറാർസ് ★ കുമ്പള—കുമ്പള മെഡിക്കൽസ്റേറാഴ്സ് ★ കാഞ്ഞങ്ങാട്—രാംനാഥ് മെഡിക്കൽസ് സ്റേറാഴ്സ്, സുദർശൻ ഫാർമസി ★ പയ്യന്നൂർ ശ്രീദുർഗ മെഡിക്കൽ സ്റേറാർസ് ★ ചെറുവത്തൂർ-ജനതാ മെഡിക്കൽസ് ★ നീലേശ്വരം—ലക്ഷ്മി മെഡിക്കൽസ് ★ ഇരിട്ടി—ന്യൂ ഡിസ്പൻസറി ★ തളിപ്പറമ്പ്—തളിപ്പറമ്പ ഫാർമസി ★ പേരാവൂർ—പേരാവൂർ ഫാർമസി ★ കൂത്തുപറമ്പ്—ന്യൂ ഫാർമസി ★ മാനന്തവാടി—ന്യൂ ഫാർമസി.

ബേംഗ്ലൂർ—സിററി—കൊച്ചിൻ ആയുർവ്വേദിക് ലാബ്സ്, 21 S. J. P. റോഡ് ★ യശ്വന്തപുരം—ത്രിവേണി മെഡിക്കൽസ് ★ M. S. നഗർ-മിലൻ മെഡിക്കൽസ് ★ അൽസൂർ—ലാൽ ഫാർമ ★ കോലാർ—ഗോപാൽ മെഡിക്കൽ സ്റേറാഴ്സ് ★ K. G. F.—ശ്രീലക്ഷ്മി സ്റേറാഴ്സ് ★ ചിന്താമണി—തുളസി മെഡിക്കൽ സ്റേറാഴ്സ് M. G. റോഡ്

മൈസൂർ—ലക്ഷ്മി നാരായണ സ്റേറാഴ്സ്, ധന്വന്തരി റോഡ് ★ മാണ്ഡ്യ—സ്വസ്തിക് സ്റേറാഴ്സ് ★ ഹസൻ—മഹാവീർ ഏജൻസീസ് ★ ഷിമോഗാ മൈസൂർ മെഡിക്കൽ സ്റേറാഴ്സ് ചിക്ക്മംഗളൂർ—മല്ലികാർജ്ജുന മെഡിക്കൽ ഹാൾ ★ സാഗർ മഹാലക്ഷ്മി സ്റേറാഴ്സ്, മഹാലക്ഷ്മിഡ്രഗ് ഹൗസ് ★ ഭദ്രാവതി—ദൊരെ & കമ്പനി ★ ദാവണഗരെ—സഞ്ജീവനിസ്റേറാഴ്സ് ★ ഹോനാവർ—കാമത്ത് ഫാർമ, പ്രഭു മെഡിക്കൽസ് ★ ഹസൻ—മഹാവീർ മെഡിക്കൽ സ്റേറഴ്സ്, ബസ്സ്റാൻറിന്നു സമീപം. തുംകൂർ മെഡിക്കൽ എംപോറിയം ബെൽഗാം—ശങ്കർ മെഡിക്കൽസ്

മംഗലാപുരം—ഷാ കമ്പനി, ഹമ്പൻകട്ട ★ ഉഡുപ്പി—മൈസൂർ ആയുർവേദിക് മെഡിക്കൽസ് ★ കാർകള—ഹെഗ്ഡെ മെഡിക്കൽസ് ★ കുന്താപൂർ-സുദർശന മെഡിക്കൽ സ്റേറാഴ്സ് ★ പുത്തൂർ, സുള്ളിയ-ഗണേഷ് മെഡിക്കൽ സ്റേറാഴ്സ് ★ മെർക്കാര—കനറ സ്റേറാഴ്സ് ★ സക്ലേസ്പൂർ—B. C. സൂര്യനാരായണശെട്ടി ആൻറ് സൺസ് ★ കുമ്ട്ട—ദേവപ്പ ആയുനായ്ക്ക് ★ കാർവർ—B. ശാംറാവു & Co. ഗോവ—പനാജി—ഹിന്ദു ഫാർമസി, Cunha Rivara Road ★ വാസ്കോഡഗാമ ജനത ഫാർമസി, ബൈന Margo: ഏജൻസി താര

ന്യൂ ഡൽഹി—49 മാധവ ഫാർമസി G-26 NDSE, Part 1 ★

ജബൽപൂർ—കേരള സ്റേറാർസ് സെക്കന്തരബാദ് ശാരദസ്റേറാഴ്സ് രാഷ്ട്രപതി റോഡ് ★ ജയ്പ്പൂർ—സുകുമാർ & ബ്രദേഴ്സ് 72A, Hathi Babukabagh, Kuche basti, Jaipur

ബോംബെ—ദാദർ (Near C, Rly. Stn) ജ്യോതി മെഡിക്കൽ സ്റേറാർസ് ★ വിലിപാർലെ രാമചന്ദ്രാ സ്റേറാർസ്, Opp. Rly. Stn. ★ കിംഗ്സ് സർക്കിൾ—ക്വാലിററി സ്റേറാർസ് Opp ഗാന്ധിമാർക്കററ് ★ ചെമ്പൂർ—വെങ്കിടേശ സ്റേറാർസ്, Opp നടരാജാ തിയേററർ ★ വഡാല—ന്യൂവഡാല കെമിസ്ററ് ★ മുളുണ്ട് E-മഹാലക്ഷ്മി സ്റേറാർസ് Opp. Rly. Stn. ★ സാക്കിനാക്ക-കൈരളി സ്റേറാർസ് ★ ബോംബെ-9 ന്യൂ കേരള മെഡിക്കൽ സ്റേറാർസ്, 3/52 ഓൾഡ് നാഗ്പഡ് റോഡ് മലബാർ മെഡിക്കൽ ഹാൾ, ബിസ്തിമൊഹല്ല അഹമ്മദ്ബാദ്—J. J. പരിഖ് & Bros, three gate.

മദ്രാസ്—5 ജ്യോതിക്കൽ സ്റേറാർസ്, 281 ട്രിപ്ലിക്കെയ്ൻ ഹൈറോഡ് ★ കോയമ്പത്തൂർ, R തോമസ് & Co. 228 N. H. Road ★ ഗൂഡല്ലൂർ—ഗൂഡല്ലൂർ ഡ്രഗ് സ്റേറാർസ് ആൻറ് ഫാർമസി ★ ഊട്ടി—നീലഗിരി ഡ്രഗ് സ്റേറാർസ്, ന്യൂ മാർക്കററ്.

**ബോംബെ-ദാദർ (W. Rly)-ജയന്തി ജനറൽ സ്റ്റോർസ്**
**ബൽഗാം-ശങ്കർ മെഡിക്കൽസ്, 2907 Khadebazar**
**മട്ഗാം-താരാ ഫാർമസി**
**കുശാൽ നഗർ-സെൻറ് മേരീസ് മെഡിക്കൽസ്**
**തൃശ്ശൂർ-സി. എം. ജോൺ & സൺസ്, കെമിസ്റ്റ്**
**കാലടി-കെയാർ ഡ്രഗ് ഹൗസ്, മലപ്പുറം കോട്ടപ്പടി-യംകെ മെഡിക്കൽസ്, കണ്ണൂർ സിററി-ആയുർവ്വേദ സദൻ**
**തളിപ്പറമ്പ്-ജീവൻ ഫാർമസി.**

## കുടുംബ ജീവിതം – പ്രശ്നങ്ങൾ?

യുവാക്കൾക്കും മദ്ധ്യവയസ്കർക്കും പ്രായത്തിന മുമ്പതന്നെ വാർദ്ധക്യത്തിൻെറ തളർച്ച. ബലഹീനത, കഴിവുകേട്, ധാതുക്ഷയം, ഓജസ്സില്ലായ്മ, ശക്തിക്കുറവ് നാഡിബലമില്ലായ്മ തുടങ്ങിയ രോഗങ്ങൾ നിമിത്തവും, പല മരുന്നുകൾ ഉപയോഗിച്ച സുഖം ലഭിക്കാതെയും നിരാശയിൽ കഴിയുന്നവർ ഔഷധ നിർമ്മാണ—ചികിത്സാ രംഗത്ത് തലമുറകളുടെ പാരമ്പര്യമുള്ള ഹിമാലയാ ഫാർമസിയിൽ (തലശ്ശേരി, സെയ്യാർ പള്ളിക്ക സമീപം) ഞായറാഴ്ച ഒഴികെ ഏതെങ്കിലും ദിവസം നേരിട്ട വരുകയോ, നിങ്ങളെ അലട്ടുന്ന പ്രശ്നങ്ങൾ മറുപടിക്കുള്ള സ്റ്റാമ്പ് സഹിതം എഴുതുകയോ ചെയ്യുക. എല്ലാം രഹസ്യമായിരിക്കും. കാലപ്പഴക്കവും, വയസ്സും ഒരു പ്രശ്നമേയല്ല. പുരുഷന്മാരുടെയും, സ്ത്രീകളുടേയും മററു വ്യാധികൾക്കും ഗവർമ്മെണ്ടിൻെറ അംഗീകൃത B.A.M. ഡിഗ്രിയുള്ള ഡോക്ടറും ''ആര്യവൈദ്യൻ'' ഡിപ്ലോമയുള്ള വൈദ്യരും പരിഹാര നിർദ്ദേശങ്ങൾ നൽകുന്നതാണ്. വിദേശത്തുനിന്നും സ്റ്റാമ്പ് അയക്കേണ്ടതില്ല. വിദേശത്തേക്ക് മറുപടി എയർമെയിലിൽ അയക്കുന്നതാണ്

**സമീപിക്കുക: എഴുതുക:**

**HIMALAYA PHARMACY**
TELLICHERRY—670 102 **KERALA-S. INDIA.**
Phone. 470 & 408
(Drug Mfg: Licence No. 2/25-D/76/Govt. of Kerala)

**ഹിമാലയ ഫാർമസി** REGD **ഹെഡ്ഡാഫീസ് തലശ്ശേരി-670102**

# പ്രഭാതം ന്യൂസ്റീൽ

## കുട്ടികൾക്കു കുറെ പുസ്തകങ്ങൾ

### 1. ആരു് എങ്ങനെ ജീവിക്കുന്നു?

ഇ. ചരുഷിൻ. പേജ് 10. വില: രൂപ 1.00.

പ്രൈമറി വിദ്യാർത്ഥികൾക്ക വേണ്ടിയുള്ള ഒരു സചിത്രഗ്രന്ഥം. അണ്ണാൻ, മുയൽ, ചെന്നായ്, കരടി, വരയൻ കുതിര, ഒട്ടകം, സിംഹം, ആന, കടുവ തുടങ്ങിയ മൃഗങ്ങളുടെ ജീവിതരീതികളെക്കുറിച്ച് ലളിതമധുരമായി വിവരിക്കുന്ന ഒരു സോദ്ദേശ പ്രസിദ്ധീകരണം. ഓരോ പേജിലും വർണ്ണചിത്രങ്ങൾ. കട്ടിക്കടലാസ്.

### 2. ചെഞ്ചോരപ്പൂവുള്ള പൂങ്കോഴി.

വിക്തൊർ വഴ്ഡായെവ്. പേജ് 24. വില: രൂപ 2.00.

''പൂവനായ എനിക്കൊരു ചെഞ്ചോരപ്പൂവുണ്ട്. പക്ഷേ ശ്രേഷ്ഠനായ രാജാവിനു് അതുപോലുമില്ല''—പിന്നെന്തുണ്ട്? അതിമനോഹരമായ ഒരു നാടോടിക്കഥയുടെ ചുരുളഴിയുകയാണിവിടെ. ഏതൊരു കുട്ടിയും ഒരൊററയിരുപ്പിനു് വായിച്ചുതീർക്കുന്ന രസകരമായൊരു കഥ. അത്യാകർഷകങ്ങളായ നിരവധി വർണ്ണചിത്രങ്ങൾ.

### 3. സിന്ദൂരപുഷ്പം.

ഡെർഗേയ് അക്സാക്കൊവ്. പേജ് 36. വില: രൂപ 2.50.

മൂത്ത മകൾക്കൊരു സ്വർണ്ണക്കിരീടം വേണം. പൂർണ്ണചന്ദ്രൻെറ തിളക്കമുള്ള, ഇരുട്ടിനെ വെളിച്ചമാക്കുന്ന കിരീടം. രണ്ടാമത്തെ മകൾക്ക വേണ്ടതു് ഒരു അദ്ഭുത കണ്ണാടിയാണ്. ഭൂമുഖത്തുള്ള സകല സുന്ദര വസ്തുക്കളും കാണാൻ കഴിയുന്ന കണ്ണാടി. ഇളയ മകൾക്ക വേണ്ടതാകട്ടെ ഒരു പുഷ്പം മാത്രം; സിന്ദൂരപുഷ്പം. മനോഹരങ്ങളായ വാക്കുകളും ചിത്രങ്ങളും കൊണ്ടു് നെയ്തെടുത്തൊരു മനോഹര കഥ.

### 4. മാഷയുടെ കിടക്ക.

ഗലീന ലേബിദിവ. പേജ് 16. വില: രൂപ 1.00.

കൊച്ചുമകൾ മാഷയുടെ ലോകം വിചിത്രമാണ്. ചൊറിയുന്ന പഴഞ്ചൻ പുതപ്പു വലിച്ചെറിഞ്ഞിട്ടു പുറത്തിറങ്ങിയ മാഷ പലതും കാണുകയും കേൾക്കുകയും ചെയ്തു. ഇപ്പോഴവളുടെ വിചാരം — തൻെറ കിടക്കയോളം നല്ല കിടക്ക മററാക്കും കാണുകയില്ലെന്നാണ്. എന്താണവൾ കണ്ടതു്? എന്താണവൾ കേട്ടതു്? നിങ്ങളുടെ ജിജ്ഞാസയ്ക്കു് ഈ ചിത്രപുസ്തകം മറുപടി നൽകുന്നു.

**പ്രഭാതം ബുക്ക് ഹൗസ്**
കേന്ദ്രഓഫീസ് തിരുവനന്തപുരം 695024
ഫോൺ. 68533, 66568, 66616. ശാഖകൾ പ്രഭാത:
തിരുവനന്തപുരം, കൊല്ലം, ആലപ്പുഴ, എറണാകുളം, തൃശ്ശൂർ, പാലക്കാട് കോഴിക്കോട്, കണ്ണൂർ.

**മുപ്പത്തേഴ് വർഷം പിന്നിട്ട ഇന്ത്യ സ്വതന്ത്രയായിട്ട്. ജനാധിപത്യം ഒരു ജീവിത രീതിയായി നാം സ്വീകരിക്കുകയും ചെയ്തു. പക്ഷേ, അതിനിയും ജന ജീവിതത്തിന്റെ ഭാഗമായിട്ടില്ല എന്നതല്ലേ സത്യം.**

# വേരുറയ്ക്കാത്ത ജനാധിപത്യം

ഡോ: കെ. വേലായുധൻ നായർ

'ഇന്ത്യയിലെ എല്ലാ പൗരന്മാർക്കും സാമൂഹ്യവും സാമ്പത്തികവും രാഷ്ട്രീയവുമായ നീതിയും, ചിന്തയ്ക്കും ആശയപ്രകടനത്തിനും വിശ്വാസത്തിനും മതനിഷ്ഠയ്ക്കും ആരാധനയ്ക്കും ഉള്ള സ്വാതന്ത്ര്യവും, പദവിയിലും അവസരത്തിലും സമത്വവും വ്യക്തിയുടെ അന്തസ്സും രാഷ്ട്രത്തിന്റെ ഐക്യവും സുനിശ്ചിതമാക്കിക്കൊണ്ട് സാഹോദര്യവും പ്രദാനം ചെയ്യാൻ സഗൗരവം തീരുമാനിച്ച്' ഇന്ത്യയെ ഒരു പരമാധികാര ജനാധിപത്യ റിപ്പബ്ലിക്കായി സംവിധാനം ചെയ്യുകൊണ്ടുള്ള ഭരണഘടന നാം അംഗീകരിച്ചിട്ട് വർഷം മുപ്പത്തിമൂന്നു കഴിഞ്ഞിരിക്കുന്നു.—നീതിയും, സ്വാതന്ത്ര്യവും സമത്വവും സാഹോദര്യവും നാം എത്രത്തോളം കൈവരിച്ചു? മറെറാരുവിധത്തിൽ ചോദിച്ചാൽ ജനാധിപത്യ സിദ്ധാന്തവും ജനാധിപത്യ ജീവിതരീതിയും എത്രത്തോളം നാം അംഗീകരിച്ചു? രാഷ്ട്രീയ സ്വാതന്ത്ര്യം ലഭിച്ചിട്ട് മൂന്നിലൊന്നു നൂററാണ്ടിലധികംകാലം പിന്നിട്ട നാം നമ്മുടെ ആദർശങ്ങൾക്ക്, ലക്ഷ്യങ്ങൾക്ക് എത്രത്തോളം അടുത്താണ്, അല്ലെങ്കിൽ അകലെയാണ്?

ഇന്ത്യൻ ജനാധിപത്യത്തെപ്പററി സംസാരിക്കുന്ന മിക്കവാറും എല്ലാ നേതാക്കന്മാരുംതന്നെ സംശയരഹിതമായി അഭിപ്രായപ്പെടുന്നത് ഇവിടെ ജനാധിപത്യം ശക്തമായി വേരൂന്നിക്കഴിഞ്ഞിരിക്കുന്നുവെന്നാണ്. ഈ അടുത്തകാലത്ത് സ്റ്റേററ് അസംബ്ലികളിലെ പ്രിസൈഡിങ് ഓഫീസർമാരെ അഭിസംബോധനചെയ്യവേ ലോകസഭാദ്ധ്യക്ഷൻ ബലറാം ജാക്കറും പ്രധാനമന്ത്രി ശ്രീമതി ഇന്ദിരാഗാന്ധിയും പറഞ്ഞു വളരെ ആഴത്തിൽ വേരോടി നില്ക്കുകയാണ് നമ്മുടെ ജനാധിപത്യമെന്ന്. 'ഇന്ത്യൻ ജനാധിപത്യത്തിനു കുററങ്ങളും കുറവുകളും ഉണ്ടാകാം; എന്നാൽ ജനാധിപത്യസിദ്ധാന്തവും ജനാധിപത്യ ജീവിതരീതിയും ഇവിടെ പൂർണ്ണമായും അംഗീകൃതമായിക്കഴിഞ്ഞുവെന്നതിന് യാതൊരു സംശയവുമില്ല' എന്നാണവരുടെ മതം.

സിദ്ധാന്തത്തിലും പ്രയോഗത്തിലും ജനാധിപത്യത്തെ നാം അംഗീകരിച്ചുവോ? നമ്മുടെ വീഴ്ചകൾ, കുറവുകൾ, ജനാധിപത്യ പുരോഗതിയിൽ സ്വാഭാവികമായി ഉണ്ടാകുന്ന തടസ്സങ്ങൾ മാത്രമാണോ?

നിഷ്പക്ഷമായി ചിന്തിക്കുന്ന ഒരാളിന് ഈ ചോദ്യങ്ങൾക്ക് 'അതേ' എന്നു മറുപടി പറയാൻ വിഷമമുണ്ട്. അഞ്ചു വർഷത്തിലൊരിക്കൽ, പലപ്പോഴും നേരത്തേയും, തിരഞ്ഞെടുപ്പുകൾ നടത്തി, ഒററയ്ക്കോ കൂട്ടായോ രാഷ്ട്രീയ കക്ഷികൾ മന്ത്രിസഭകൾ രൂപീകരിച്ച് 'ഭരണം നടത്തുന്ന'താണ് ജനാധിപത്യത്തിന്റെ കാതലായ ഭാഗം എന്നാണെങ്കിൽ ഇന്ത്യയിൽ ജനാധിപത്യമുണ്ട്. പക്ഷേ, ജനങ്ങൾക്കുവേണ്ടി ജനങ്ങൾ നടത്തുന്ന ഭരണമാണ് ജനാധിപത്യമെങ്കിലോ അതിവിടെ ഇല്ല. ഇവിടെ ഭരണം നടത്തുന്നത് ജനങ്ങളല്ല; ഭരണം ജനങ്ങൾക്കുവേണ്ടിയുമല്ല. കേന്ദ്രഭരണത്തിന്റെ കാര്യത്തിൽ മാത്രമല്ല, ഇന്ത്യയിലെ ഏതു സ്റ്റേററിന്റെ കാര്യം എടുത്താലും ഇക്കാര്യം വ്യക്തമാണ്.

ജനങ്ങൾക്കു ഭരണം നടത്തണമെങ്കിൽ അതിന് അടിസ്ഥാനപരമായി ചില കാര്യങ്ങൾ ആവശ്യമാണ്. ഒന്നാമതായി ജനങ്ങൾ സാമൂഹ്യമായും രാഷ്ട്രീയമായും ബോധമുള്ളവരായിരിക്കണം. രാഷ്ട്രതന്ത്രത്തിന്റെ സങ്കീർണ്ണതകളിൽ അതിന്റെ സിദ്ധാന്തവൈചിത്ര്യങ്ങളിലും പ്രയോഗ വൈവിദ്ധ്യങ്ങളിലും സകലമാന ജനങ്ങളും പ്രാവീണ്യം നേടിയിരിക്കണം എന്നല്ല ഇതിന്നർത്ഥം. അങ്ങനെ പ്രഗത്ഭമതികളായി ആളുകൾ വേണം, എങ്കിലേ ജനാധിപത്യം വിജയിക്കൂ. പക്ഷേ, എല്ലാവരും അങ്ങനെ ആകേണ്ടതില്ല. എങ്കിലും എല്ലാർക്കും ഉണ്ടായിരിക്കേണ്ട ചില ഗുണവൈശിഷ്ട്യങ്ങളുണ്ട്. 'ജനാധിപത്യമര്യാദകൾ' എന്നവയെ വിശേഷിപ്പിക്കാം. പൗരബോധവും അച്ചടക്കവും കഠിനാദ്ധ്വാനവും വ്യക്തിപരവും സാമൂഹ്യവുമായ സത്യസന്ധതയും അത്യന്തം പ്രാധാന്യമർഹിക്കുന്നു. ബുദ്ധിശക്തിയിലും കഴിവുകളിലും എത്രതന്നെ ഉന്നതനിലവാരം പുലർത്തിയാലും മേൽപ്പറഞ്ഞ ഗുണങ്ങൾ ഇല്ലാത്ത ഒരു ജനത ജനാധിപത്യ രാഷ്ട്രം പടുത്തുയർത്തുകയില്ല.

ജനാധിപത്യത്തെപ്പററി പറയുമ്പോൾ ഒരു കാര്യം വ്യക്തമായും നാം മനസ്സിലാക്കേണ്ടതുണ്ട്. പഴയ ഗ്രീക്കുമാതൃകയിലുള്ള നഗര സംസ്ഥാനങ്ങൾ ഇനി സാധ്യമല്ലെന്ന്, അതായത്, 'പ്രത്യക്ഷ ജനാധിപത്യം' ആധുനിക ജനാധിപത്യ സംപ്രദായങ്ങളുടെ ഭാഗമേ അല്ലാതായിത്തീർന്നിരിക്കുന്നുവെന്ന്. ജനങ്ങളെല്ലാം

ചേർന്നു നേരിട്ട ഭരണം നടത്തുന്നരീതി അവസാനിച്ചിരിക്കുകയാണ്. ജനങ്ങൾക്ക ഇനി തങ്ങളുടെ പ്രതിനിധികളിലൂടെ മാത്രമേ തങ്ങളെ ഭരിക്കാനാവൂ. ഈ പ്രതിനിധികളാണ് ജനാധിപത്യത്തിൽ ഭരണകർത്താക്കൾ. ഈ ഭരണാധികാരികൾക്ക് മറേറതൊരു ഭരണസമ്പ്രദായത്തിലേയും ഭരണകർത്താക്കൾക്കുണ്ടായിരിക്കേണ്ട ഗുണങ്ങൾ ആവശ്യമാണ്. അവയ്ക്കുപരി മററുചില ഗുണങ്ങളും ഉണ്ടായിരിക്കണം. ജനാധിപത്യത്തിൽ ജനങ്ങൾക്കും ഭരണാധികാരികൾക്കും മററു ഭരണസമ്പ്രദായങ്ങളിൽ അത്യന്താപേക്ഷിതമല്ലാത്ത ചില ഗുണവിശേഷങ്ങൾ ആവശ്യമാണെന്നു സാരം. ഒററ വാക്യത്തിൽ പറഞ്ഞാൽ അച്ചടക്കവും പൗരബോധവുമുള്ള, ജനാധിപത്യമര്യാദകൾ പാലിക്കുന്ന ഒരു ജനസഞ്ചയത്തെ അവരുടെ അനുമതിയോടും സഹകരണത്തോടുംകൂടി, കഴിവും പ്രാപ്തിയും ജനാധിപത്യസിദ്ധാന്തങ്ങളിൽ അടിയുറച്ച വിശ്വാസമുള്ള ജനപ്രതിനിധികൾ ഭരിക്കുന്നതാണ് ജനാധിപത്യഭരണം.

ഇന്ത്യൻ ജനത 'ജനാധിപത്യമര്യാദകൾ' എത്രകണ്ടു പുലർത്തുന്നവരാണ്? ജനാധിപത്യത്തിന്റെ ബാലപാഠമെങ്കിലും അറിയുന്നവരാണോ അവർ? സാമൂഹ്യബോധവും അച്ചടക്കവും എത്രകണ്ട് അവരുടെ വ്യവഹാരങ്ങളിൽ പ്രതിഫലിക്കുന്നുണ്ട്? ഇക്കാര്യങ്ങൾ ചിന്തിക്കുമ്പോൾ അത്യന്തം ദയനീയമാണ് നമ്മുടെ സ്ഥിതിയെന്നു കാണാൻ വിഷമമില്ല. ജനാധിപത്യമര്യാദയെന്നല്ല, ഒരുതരത്തിലുള്ള മര്യാദയും പാലിക്കാനറിയാത്ത ഒരു പ്രാകൃത ജനസമൂഹമായി അതിവേഗം അധഃപതിച്ചുകൊണ്ടിരിക്കുകയാണ് ഇന്ത്യയിലെ ജനങ്ങൾ. ആസ്സാമിലും പഞ്ചാബിലും ഹരിയാനയിലും ഗുജറാത്തിലും തമിഴ്നാട്ടിലും കാശ്മീരിലും കേരളത്തിലും ഒക്കെത്തന്നെ ജനാധിപത്യത്തിന്റെയും സോഷ്യലിസത്തിന്റെയും വ്യക്തിസ്വാതന്ത്ര്യത്തിന്റെയും പേരിൽ എന്തൊക്കെയാണ് നടന്നുകൊണ്ടിരിക്കുന്നത്? നിയമസഭകൾക്കകത്തുപോലും സ്പീക്കറുടെ വേദിയിൽ പാഞ്ഞുകയറി അദ്ദേഹത്തെ കൈയേററം ചെയ്യുന്നവരും നിയമസഭയ്ക്കകത്തുവച്ച് ബില്ലുകൾ തീയിട്ടു കത്തിക്കുന്നവരും ജനപ്രതിനിധികളായി വിരാജിക്കുന്ന രാജ്യത്ത് ഏതുതരത്തിലുള്ള ജനാധിപത്യമാണ് പുലരുക എന്നതു വ്യക്തമാണ്. സംഘടിതശക്തിയുണ്ടെങ്കിൽ ആർക്കും എന്തുമാകാം എന്ന നിലയാണിന്നുള്ളത്. ഉദ്യോഗസ്ഥന്മാരായാലും തൊഴിലാളികളായാലും വിദ്യാർത്ഥികളായാലും എന്തിന്, പൊലീസുകാർപോലും സംഘടിച്ച്, അസംഘടിതരായ സാധാരണജനത്തിന് ജീവിതം അസാദ്ധ്യമാക്കിത്തീർക്കുന്നു. ആർക്കും എവിടെയും അവകാശങ്ങൾ മാത്രമാണ് നോട്ടം. ഏററവും കുറച്ച് അദ്ധ്വാനംചെയ്ത് ഏററവും കൂടുതൽ ആനുകൂല്യങ്ങൾ എങ്ങനെ നേടാം എന്നതിലാണ് സംഘടനകളുടെ ശ്രദ്ധ. ഇതിന്റെ ഫലമായി എല്ലാ ജീവിതരംഗങ്ങളിലും കൈക്കൂലിയും അഴിമതിയും സ്വജനപക്ഷപാതവും നഗ്നതാണ്ഡവമാടുകയാണ്. എല്ലാ ജീവിത രംഗങ്ങളിലും മായംചേർക്കലും മലിനീകരണവും സകലസീമകളും ലംഘിച്ച് മുന്നേറുകയാണ്. പൊതുജീവിതത്തിലെ സഭ്യതയെ, മാന്യതയെ ഈ സംഘടിത ശക്തികൾ ഏതളവിൽ അധഃപതിപ്പിച്ചിരിക്കുന്നുവെന്നു കാണാൻ ഒരു പ്രത്യേക ദിശയിലേക്കുതന്നെ തിരിയണമെന്നില്ല.

സംഘടിച്ചു നിന്ന് നാടുമുടിക്കുന്ന ഈ ശക്തികൾ സാധാരണക്കാരന്റെ ദൈനംദിന ജീവിതത്തിനുപോലും ഭീഷണിയായിത്തീർന്നിരിക്കുകയാണ്. പൊതുനിരത്തിലെ ജാഥകളുടെ കാര്യംതന്നെ എടുക്കുക. എത്രമണിക്കൂർ സമയത്തേക്ക് ഗതാഗതം തടസ്സപ്പെടുത്താൻ കഴിഞ്ഞുവെന്നതിന്റെ അടിസ്ഥാനത്തിലാണ് സംഘടിത പ്രകടനത്തിന്റെ ശക്തി നിശ്ചയിക്കുന്നത്. വിദ്യാർത്ഥിപ്പണിമുടക്കുണ്ടായാൽ എത്ര ബസ്സുകൾ കല്ലെറിഞ്ഞു കേടുവരുത്തി എന്നതനുസരിച്ചാണ് പണിമുടക്കിന്റെ വിജയം തിട്ടപ്പെടുത്തുന്നത്. ബസ്കണ്ടക്ടറും സ്കൂൾ വിദ്യാർത്ഥിയും തമ്മിൽ വാക്കേററമുണ്ടായാൽ ട്രാൻസ്പോർട്ട ജീവനക്കാർ എത്രവേഗം മിന്നൽപ്പണിമുടക്കു തുടങ്ങുമെന്നതാണ് അവരുടെ കാര്യക്ഷമതയുടെ മാനദണ്ഡം.

ഈ അക്രമങ്ങൾക്കും അഴിമതികൾക്കുമെതിരെ പൊരുതി നിൽക്കാനുള്ള ശക്തിയോ സമയമോ പാവപ്പെട്ട അസംഘടിതരായ സാധാരണക്കാർക്കില്ല. ഈ അവസ്ഥയിൽനിന്ന് അടുത്തെങ്ങും ഒരു മോചനം കിട്ടുമെന്നു പ്രതീക്ഷിക്കവെയ്യ. കാരണം, ഭരണാധികാരികൾ, എല്ലാ രാഷ്ട്രീയ പാർട്ടികളും എല്ലാ സാമുദായിക കക്ഷികളും മതസംഘടനകളും പ്രത്യക്ഷമായോ പരോക്ഷമായോ അനാരോഗ്യകരങ്ങളായ ഈ പ്രവണതകളെ പ്രോത്സാഹിപ്പിക്കുകയാണ് ചെയ്തുകൊണ്ടിരിക്കുന്നത്.

എന്തുകൊണ്ട് പൊതുജീവിതത്തിൽ ഇത്രത്തോളം അധഃപതനം ഉണ്ടായി? ഇന്ത്യക്കു സ്വാതന്ത്ര്യം കിട്ടുകയും കേന്ദ്രത്തിലും വിവിധ സംസ്ഥാനങ്ങളിലും കോൺഗ്രസ്സുകാർ ഭരണം ഏറെറടുക്കുകയും ചെയ്തതിനെത്തുടർന്ന് സ്വാതന്ത്ര്യസമരകാലത്ത് ജനങ്ങൾക്കുണ്ടായിരുന്ന ആവേശവും ലക്ഷ്യബോധവും കെട്ടടങ്ങി. സമരനേതാക്കളിൽ ഒരുവിഭാഗം അധികാരത്തിൽ വന്നു. അധികാരത്തിൽ വരാൻ കൂട്ടാക്കാത്തവർ സജീവ രാഷ്ട്രീയത്തിൽനിന്നു പാൻവാങ്ങുകയോ ക്രമേണ പുറന്തള്ളപ്പെടുകയോ ഉണ്ടായി. അവരുടെ സ്ഥാനത്ത് പുത്തൻ കൂററുകാർ സംഘടനയിൽ ഇരച്ചുകയറി. ആദർശശാലികളായ പഴയ നേതാക്കളുടെ കാലം കഴിഞ്ഞതോടെ അധികാരം പുതിയ തലമുറക്കാരുടെ കൈകളിൽ വന്നുചേർന്നു. സ്വാതന്ത്ര്യസമരത്തിൽ സജീവമായി പങ്കെടുക്കുകയോ, ഒരു പുതുയുഗസൃഷ്ടിക്കുവേണ്ടി അല്പമെങ്കിലും വേദനിക്കുകയോ ചെയ്തിട്ടില്ലാത്തവരുടെ കൈകളിൽ. അധികാരവും പണവും പദവിയും ലക്ഷ്യങ്ങളായി. ഭരണം കൈയിൽ കിട്ടിയവർ അതു നഷ്ടപ്പെട്ടുപോകാതിരിക്കാൻ കിണഞ്ഞു പരിശ്രമിച്ചു. അധികാരം കിട്ടാതിരുന്നവർ എല്ലാ മാർഗ്ഗങ്ങളിലൂടെയും അതു നേടാൻ യത്നിച്ചു. യാതൊരു പ്രത്യയശാസ്ത്രത്തിന്റെയോ ആദർശത്തിന്റെയോ പേരിലായിരുന്നില്ല, പുതിയ പുതിയ രാഷ്ട്രീയകക്ഷികൾ നിലവിൽ വന്നത്. നൂറുകണക്കിനു പാർട്ടികളുണ്ടായി; കൂട്ടുകെട്ടുകളുണ്ടായി. രാജ്യനന്മയ്ക്കോ ജനനന്മയ്ക്കോ വേണ്ടിയായിരുന്നില്ല ഒന്നുംതന്നെ.

ഒരു ജനതയ്ക്കാകമാനം ആവേശം പകന്ന് അവരെ സമരോത്സുകരാക്കാനും അവരെക്കൊണ്ട് സസന്തോഷം ത്യാഗങ്ങൾ അനുഷ്ഠിപ്പിക്കാനും രാജ്യസ്നേഹികളായ സ്വാതന്ത്ര്യസമര നേതാക്കൾക്കു കഴിഞ്ഞിരുന്നു. അതുകൊണ്ടാണല്ലോ ഇന്ത്യൻ സ്വാതന്ത്ര്യസമരം സാദ്ധ്യമായത്. എന്നാൽ സമരം നടത്തുന്നതുപോലെയല്ല സ്വയം ഭരണം നടത്തുന്നത്. കേവലമായ ആവേശമോ, സമരകാലത്തെ ത്യാഗ മനഃസ്ഥിതിയോ മാത്രംപോരാ അതിന്. അവധാനപൂർവ്വം കാര്യങ്ങൾ നോക്കിയാണ് ജനാധിപത്യ രീതിയിൽ ഭരണം സംഘടിപ്പിക്കാൻ മറെറാരു രീതിയിലുള്ള പരിശീലനം ജനങ്ങൾക്ക നൽകേണ്ടതുണ്ടായിരുന്നു. ഈ പരിശീലനം ജനങ്ങൾക്ക ലഭിച്ചില്ല. ഭരണം തങ്ങളുടെ കൈകളിൽനിന്നു വഴുതിപ്പോകാതിരിക്കുന്നതിൽ മാത്രം ശ്രദ്ധ ചെലുത്തിയിരുന്ന പുത്തൻ നേതാക്കൾക്ക് ആ പരിശീലനം നൽകാനുള്ള സമയമോ സാവകാശമോ കിട്ടിയിരുന്നുമില്ല. കിട്ടിയ അധികാരം നിലനിറുത്താനും കിട്ടാത്ത അധികാരം പിടിച്ചെടുക്കാനും സ്വാർത്ഥമോഹികളായ രാഷ്ട്രീയക്കാർ നടത്തിക്കൊണ്ടേയിരുന്ന മത്സരങ്ങളുടെ നീണ്ട കഥയാണ് സ്വാതന്ത്ര്യപ്രാപ്തിക്കുശേഷമുള്ള ഇന്ത്യൻ രാഷ്ട്രീയ ചരിത്രം.

ജാതിയുടെയും മതത്തിന്റെയും ഭാഷയുടെയും പ്രവിശ്യയുടെയും മററു സങ്കുചിതത്വങ്ങളുടെയും പിടിയിൽനിന്നു വിമുക്തരായി ഒററക്കെട്ടായി, ഒരൊററ ജനതയായി ഇന്ത്യക്കാർ സ്വാതന്ത്ര്യസമരകാലത്ത് വർത്തിച്ചിരുന്നു. സ്വാതന്ത്ര്യലബ്ധിയോടെ, സ്വാഭാവികമായും ഈ സങ്കുചിതത്വങ്ങൾ വീണ്ടും തലപൊക്കാൻ തുടങ്ങി. സമരാവേശത്തിന്റെ സ്ഥാനത്ത് മറെറാരു ലക്ഷ്യം അവർക്കു നൽകാനില്ലാതിരുന്നതുകൊണ്ടാണ് ഇതു സംഭവിച്ചത്. സ്വാതന്ത്ര്യസമ്പാദനം പ്രധാന ലക്ഷ്യമായി അംഗീകരിച്ചിരുന്ന കോൺഗ്രസ് സംഘടനയെ അതിന്റെ ലക്ഷ്യപ്രാപ്തിയോടെ പിരിച്ചുവിടണമെന്നും ഒരു ക്ഷേമരാഷ്ട്ര നിർമ്മിതിയെ ലക്ഷ്യമാക്കി പുതിയൊരു സേവാ സംഘടന രൂപവൽക്കരിക്കണമെന്നും ഗാന്ധിജി നിർദ്ദേശിച്ചതു് അതുകൊണ്ടാണ്. അതേപ്പററി ചിന്തിക്കാൻപോലും നേതാക്കന്മാർക്കു സമയമുണ്ടായില്ല. ഫലമോ? ഇന്ത്യക്കാർ വീണ്ടും ഹിന്ദുക്കളും, ക്രിസ്ത്യാനികളും മുസ്ലീങ്ങളുമായി. കാഷ്മീരികളും, യു. പി. ക്കാരും ബംഗാളികളും ഗുജറാത്തികളും തമിഴരും മലയാളികളുമായി. ഹിന്ദിക്കാരും അഹിന്ദിക്കാരുമായി. നേതാക്കന്മാർ ഈ പ്രവണതയെ തടയാൻ യാതൊന്നും ചെയ്തില്ലെന്നു മാത്രമല്ല, സ്വാർത്ഥലാഭത്തിനുവേണ്ടി അതിനെ മുതലെടുക്കുകകൂടി ഉണ്ടായി. ജാതിയുടെയും മതത്തിന്റെയും സംസ്ഥാനങ്ങളുടെയും പേരിൽ ജനതയെ വേർതിരിച്ചു നിറുത്തി, അവരെ തമ്മിലടിപ്പിച്ച്, സ്വന്തം കാര്യം നേടാത്ത ഒരൊററ രാഷ്ട്രീയ പാർട്ടിയും ഇന്നു ഇന്ത്യയിലില്ല. ഹരിജനങ്ങളുടെ ഉന്നമനത്തിനായി ഗാന്ധിജി തുടങ്ങിവച്ച സംരംഭങ്ങൾപോലും സ്വന്തം കാര്യത്തിനുവേണ്ടി സമർത്ഥമായി ഉപയോഗിച്ചുവരുന്നവരാണ് ഇന്നത്തെ ഗാന്ധിശിഷ്യന്മാർ. ഹരിജനങ്ങളെ എന്നും പട്ടികജാതിക്കാരായി നിറുത്തിയാലേ അവരുടെ പേരിൽ മുതലെടുക്കാനാവൂ എന്ന് ഈ രാഷ്ട്രീയ വിദ്വാന്മാർക്കറിയാം. എല്ലാത്തരം സങ്കുചിതത്വങ്ങളെയും ഛിദ്രവാസനകളെയും വളർത്തി അതുമൂലം സ്വാർത്ഥം നേടാൻ യാതൊരു മടിയും ഇല്ലാത്ത രാഷ്ട്രീയ നേതാക്കന്മാരാണ് ഇന്ന് എല്ലാ പാർട്ടികളിലും ഉള്ളത്.

ഇന്ത്യക്കു സ്വാതന്ത്ര്യം ലഭിച്ച കാലത്ത് ഒരു മുപ്പത്തഞ്ചുവർഷം മുമ്പ്, കോൺഗ്രസ്സും മററു 'വലതുപക്ഷ' സംഘടനകളും ഒരു ചേരിയിലും, കമ്മ്യൂണിസ്ററുകളും മററ് 'ഇടതുപക്ഷ' പാർട്ടികളും മറു ചേരിയിലും വർത്തിച്ചിരുന്നു. ഇവർ തമ്മിൽ മൗലികമായ വ്യത്യാസമുണ്ടായിരുന്നു. ജനാധിപത്യ സോഷ്യലിസത്തിൽ അതായത്, 'ബാലററുപെട്ടിയിലൂടെ'യുള്ള ജനാധിപത്യത്തിലും സോഷ്യലിസത്തിലും കോൺഗ്രസ് പ്രഭൃതികൾ വിശ്വസിച്ചപ്പോൾ, വർഗ്ഗസമരത്തിലൂടെ, തോക്കിൻകുഴലിലൂടെ സോഷ്യലിസം വരുത്താൻ സിദ്ധാന്തിച്ചിരുന്നവരായിരുന്നു ഇടതുപക്ഷക്കാർ. ഈ മുപ്പത്തഞ്ചുവർഷത്തെ രാഷ്ട്രീയ ജീവിതത്തിൽനിന്ന് ഒരു നേട്ടമുണ്ടായി. ഇരു ചേരികളും തമ്മിൽ സിദ്ധാന്തത്തിലും പ്രയോഗത്തിലും യാതൊരു വ്യത്യാസവുമില്ല എന്ന നില കൈവരുത്തുവാൻ ഇരുപക്ഷക്കാർക്കും കഴിഞ്ഞുവെന്നതാണ് അത്. കോൺഗ്രസ്സുകാർ ഗാന്ധിയെയും കമ്മ്യൂണിസ്ററുകാർ മാർക്സിനെയും കൈയൊഴിഞ്ഞു. ഇരു ചേരിക്കാരുടെയും ആരാദ്ധ്യദേവത ഒന്നായി. പ്രഖ്യാപിത ലക്ഷ്യങ്ങളും ഒന്നായി. ജനാധിപത്യത്തേയും സോഷ്യലിസത്തേയും മതേതരത്വത്തേയും തൊട്ട ഇരുകൂട്ടരും ആണയിട്ടു. എന്നാൽ ഇരുകക്ഷിക്കാരുടേയും യഥാർത്ഥലക്ഷ്യമാകട്ടേ സ്വാർത്ഥലാഭത്തിനുവേണ്ടി അധികാരം കയ്യാളുകയുമായിരുന്നു. അതിനു ഏതുമാർഗ്ഗവും അവലംബിക്കാൻ ഇരുകൂട്ടരും മടിച്ചില്ല. ലക്ഷ്യം മാർഗ്ഗത്തെ സാധൂകരിക്കുമെന്ന കമ്മ്യൂണിസ്റ്റ് സൂക്തം ഗാന്ധി ശിഷ്യന്മാർ സർവ്വാത്മനാ സ്വീകരിച്ചു. ബാലററു പെട്ടിയിലൂടെ കമ്മ്യൂണിസം കൈവരുത്താമെന്ന് മാർക്സിന്റെ അനുയായികളും ഉറപ്പുതന്നു. അങ്ങനെ ഇരുവരും തോളോടുതോൾ ചേർന്നു നീങ്ങി.

തിരഞ്ഞെടുപ്പിൽ മൽസരിക്കണമെങ്കിൽ പണം വേണമല്ലോ. ഏതുനിറത്തിലുള്ള സ്ഥാനാർത്ഥിയായാലും പണമില്ലാതെ പററില്ല. അതിനു കള്ളപ്പണക്കാരനും, മുതലാളിയും, കോൺട്രാക്ടറും, കള്ളഷാപ്പുടമയും സഹായിച്ചേ പററൂ. കോൺഗ്രസ്സായാലും കമ്മ്യൂണിസ്റ്റായാലും ഇവർതന്നെ സഹായത്തിനെത്തണം. ഭാഗ്യവശാൽ നമ്മുടെ പണക്കാർ, മുതലാളിമാരും കോൺട്രാക്ടർമാരും ഷാപ്പുടമകളും യാതൊരു വിവേചനവും കൂടാതെ ഇവർക്കെല്ലാം പണം നൽകി. ആരു് അധികാരത്തിൽ വന്നാലും സോഷ്യലിസം വരുമെന്ന കാര്യത്തിൽ യാതൊരു സംശയവുമില്ലാതിരുന്നതുകൊണ്ട് ഇവർ കൈയയച്ചു സഹായിച്ചു, 'വൻ വിരുപ്പ'ക്കാരെ മുതൽ 'അറുമുരാച്ചി'കളെ വരെ.



കള്ളപ്പണക്കാർ കഴിഞ്ഞാൽ പിന്നെ സോഷ്യലിസത്തിന്റെയും ജനാധിപത്യത്തിന്റെയും വക്താക്കൾ തിരിഞ്ഞതു് വർഗ്ഗീയശക്തികളുടെ അടുത്തേക്കാണ്. ഏതു വർഗ്ഗീയക്കോമരങ്ങളോടും കൂട്ടുചേരാൻ ആർക്കും ഒരുളുപ്പും ഉണ്ടായിരുന്നില്ല. തങ്ങളോടു ചേർന്നുനില്ക്കുന്ന വർഗ്ഗീയവിഭാഗം പുരോഗമന ചിന്താഗതിക്കാരാണെന്ന് 'ഇടതുപക്ഷ'ക്കാർ പ്രഖ്യാപിച്ചു. യഥാർത്ഥ സോഷ്യലിസ്റ്റുകൾ, ജനാധിപത്യവാദികൾ തങ്ങളോടൊത്തുനില്ക്കുന്ന ജാതികളാണെന്ന് 'വലതുപക്ഷ'വും പ്രഖ്യാപിച്ചു. ഇതെല്ലാംതന്നെ പൊതുജനമെന്ന കഴുത വിഴുങ്ങുകയുംചെയ്തു. ഒരു മൂന്നു ദശാബ്ദക്കാലത്തിനപ്പുറത്തുണ്ടായിരുന്നതിനേക്കാൾ എത്രയോ അധികം വിഷലിപ്തമായ വർഗ്ഗീയതയാണ് ഇന്നു നിലവിലിരിക്കുന്നത്. ജാതിയുടെയും മതത്തിന്റെയും പേരിൽ സംഘടിച്ചു വിലപേശിയാലല്ലാതെ അർഹമായതു നേടാനാവില്ലെന്ന ഉറച്ച വിശ്വാസം ജാതിമത ചിന്ത ഒരിക്കലും തീണ്ടിയിട്ടില്ലാത്ത സാധാരണ ജനങ്ങളുടെ മനസ്സിൽ ഇന്നു രൂഢമൂലമായിത്തീർന്നിരിക്കുന്നു. ഇതിനു കാരണക്കാർ ഇവിടത്തെ ഇടതുപക്ഷ—വലതുപക്ഷ രാഷ്ട്രീയകക്ഷികളല്ലാതെ മററാരുമല്ല.

ജനാധിപത്യത്തിൽ ജനങ്ങൾക്കുചേർന്ന ഗവൺമെൻറാണുണ്ടാവുക എന്നു പറയാറുണ്ട്. 'യഥാ രാജാ തഥാ പ്രജാ' എന്നു പറയുന്നതുപോലെതന്നെ ഒരു അർദ്ധസത്യം മാത്രമാണ് ഇതും.

ഗാന്ധിജിക്കും നെഹ്റുവിനും സാധിച്ച അളവിൽ ജനങ്ങളെ സ്വാധീനിക്കാൻ ഇന്നത്തെ നേതാക്കന്മാർക്കു കഴിയാതിരിക്കുന്നത് ജനങ്ങളുടെ കുററംകൊണ്ടല്ല. നേതാക്കളുടെ കഴിവില്ലായ്മയും മനസ്സില്ലായ്മയും സ്വഭാവമില്ലായ്മയുമാണ് കാരണം. ആദർശങ്ങളും മഹത്തായ ലക്ഷ്യങ്ങളുമൊന്നുമില്ലാത്ത വാമനന്മാർ മഹാബലികളായി ചമഞ്ഞുനടക്കുന്ന കാഴ്ചയാണ് നാമിന്നു കാണുന്നത്. ജനങ്ങളുടെ ഇടയിൽ പല കാരണങ്ങളാലും പൊന്തിവരുന്ന ഛിദ്രവാസനകളെ മുതലെടുത്തു സ്വന്തം കാര്യം കാണാൻ വെമ്പുന്ന ജനദ്രോഹികളാണ് ഏറിയ കൂറും ഭരണ സാരഥ്യം വഹിക്കുന്നത്. കള്ളപ്പണക്കാരെയും വർഗ്ഗീയശക്തികളെയും വളർത്തുന്നതിലും പുലർത്തുന്നതിലും അവർ വഹിക്കുന്ന പങ്കിനെപററിപ്പറഞ്ഞു. ഇതേക്കാൾ വലിയ പാതകമാണ് വളരുന്ന തലമുറകളോടു അവർ കാട്ടുന്നത്. വിദ്യാർത്ഥികൾ അരുതാത്തതു ചെയ്യുമ്പോൾ 'അരുത്' എന്നു വിലക്കുന്നില്ലെന്നു മാത്രമല്ല, അവരെ സംഘടിപ്പിച്ച് സ്വാർത്ഥലക്ഷ്യങ്ങൾക്ക് ഉപയോഗിക്കാൻ യാതൊരു മടിയും കാണിക്കാത്തവരാണ് ഇവിടത്തെ എല്ലാ രാഷ്ട്രീയ പാർട്ടികളുടെയും നേതാക്കന്മാർ. ആവേശം മാത്രമുള്ള, ചിന്തിക്കാനറിയാത്തവിദ്യാർത്ഥികളെ നശിപ്പിക്കുന്നതിന്, മറേറതു പാതകത്തിനുമാപ്പുകൊടുത്താലും ഭാവി തലമുറ ഇവരോടു ക്ഷമിക്കുകയില്ലെന്നു തീർച്ച.

ദയനീയമായ ഒരു ധാർമ്മികാധഃപ്പതനം ഇവിടെ സംഭവിച്ചിരിക്കുന്നു. നമ്മുടെ രാഷ്ട്രീയത്തിനു ധാർമ്മികമായ ഒരുറച്ച അടിസ്ഥാനം ഉണ്ടായെങ്കിലല്ലാതെ രക്ഷയ്ക്കുമാർഗ്ഗമില്ല. എന്നാൽ ഇന്നത്തെ രാഷ്ട്രീയകക്ഷികൾക്കോ, രാഷ്ട്രീയ നേതാക്കൾക്കോ ഒരു മാനസാന്തരം, ആരോഗ്യകരമായ ഒരു പരിവർത്തനം ഉണ്ടാകുമെന്നു കരുതാൻ ഒരു ന്യായവും കാണുന്നില്ല. വളർന്നുവരുന്ന ഇളംതലമുറയിലെ രാഷ്ട്രീയ പ്രവർത്തകരാണെങ്കിൽ ധാർമ്മികമെന്നല്ല, ഒരുവിധത്തിലുമുള്ള ഒരടിസ്ഥാനവും കെട്ടിപ്പടുക്കാൻ സന്ദർഭമോ കഴിവോ ലഭിച്ചിട്ടുള്ളവരുമല്ല. ആ വഴിക്കും ആശയ്ക്കു വകയില്ലെന്നതാണു സത്യം. കല്ലെറിഞ്ഞും കൊള്ളിവച്ചും നേതാക്കന്മാരായി രാഷ്ട്രീയത്തിൽ വന്നവരിൽനിന്ന് എന്ത് 'ധാർമ്മികം' ആണ് പ്രതീക്ഷിക്കാനുള്ളതു്? അപ്പോൾ പിന്നെ മോക്ഷമെവിടെ?

ലക്ഷ്യബോധമുള്ള, ആദർശധീരരായ, ധാർമ്മിക ചൈതന്യമുള്ള കുറെ വ്യക്തികളെങ്കിലും ഇന്നും അവശേഷിച്ചിട്ടുണ്ട്. അവർ രാഷ്ട്രീയത്തിനു വെളിയിൽ നിൽക്കുന്നവരാണ്. ജീവിതത്തിന്റെ വിവിധ തുറകളിൽ—സാമൂഹ്യസേവനരംഗത്തും, നിയമകാര്യരംഗത്തും അദ്ധ്യാപന രംഗത്തും പത്രപ്രവർത്തനരംഗത്തും ഒക്കെ പ്രവർത്തിക്കുന്ന രാജ്യസ്നേഹികൾ. സമുദായത്തിനു നേതൃത്വം നൽകാൻ അവർ മുന്നോട്ടു വരണം. ഭരണാധികാരികളെ നിലയ്ക്കു നിറുത്താനും, വർഗ്ഗീയ ശക്തികളെ എതിർത്തു തോൽപ്പിക്കാനും വിദ്യാർത്ഥികളെ നേരായ മാർഗ്ഗത്തിൽ നയിക്കാനും അവർക്കേ കഴിയൂ. അവർ സംഘടിച്ചു പ്രവർത്തിക്കുകയാണെങ്കിൽ നിസ്സ്വാർത്ഥരായ, രാജ്യസ്നേഹമുള്ള ഒരു യുവതലമുറയെ വാർത്തെടുക്കാൻ അവർക്കു കഴിയും. ക്ഷുദ്ര രാഷ്ട്രീയ സ്ഥാപിതതാല്പര്യക്കാരെ എതിരിടാൻ ത്യാഗത്തിന്റെയും ധർമ്മത്തിന്റെയും ശക്തിക്കേ കഴിയൂ എന്നു സ്പഷ്ടമാണ്.

# സർവ്വമതക്ഷേത്രം

കൗമുദി
ന്യൂസ് സർവീസ്

## ഗുരുവായൂരിനടുത്ത് കോട്ടപ്പടിയിലെ സർവ്വമതക്ഷേത്രത്തിൽ ചക്കപ്പച്ചനാണ് പ്രതിഷ്ഠ. തികച്ചും ഒരു പ്രോലിറേററിയൻ ദേവൻ. എല്ലാ മതക്കാരും കാണിക്കയുമായി ചക്കപ്പച്ചൻെറ സവിധത്തിലെത്തുന്നു.



ചക്കപ്പൻ തറയിലെ സർവ്വമതക്ഷേത്രം

**സാ**മൂതിരിയുടെ സാമന്തനായിരുന്ന പുന്നത്തൂർ രാജാവിൻെറ കോട്ട, ഇന്ന് ഗുരുവായൂരിലെ ആനക്കോട്ടയാണ്. ഗുരുവായൂരിലെ ആനകൾ പുന്നത്തൂർ കോട്ടയിലാണ് വസിക്കുന്നത്. ഇപ്പോൾ ആരും പുന്നത്തൂർകോട്ട കാണാൻ ചെല്ലാറില്ല. പുന്നത്തൂർ കോട്ടയുടെ ചരിത്രം പറഞ്ഞുകൊടുക്കാൻ, പുതിയ അന്തഃപുരവാസികളായ ആനകൾക്കും അറിഞ്ഞുകൂടാ. എന്നാൽ പുന്നത്തൂർ കോട്ടയുമായി ബന്ധപ്പെട്ട ഐതിഹ്യങ്ങളിലൊന്നിൽ ജീവിക്കുന്ന ചക്കപ്പച്ചൻ ഒരു ദേശത്തെ കാലികളുടെയും മനുഷ്യരുടെയും ആരാധനാമൂർത്തിയായി മാറിയിരിക്കുന്നു.

പുന്നത്തൂർ കോട്ടയിൽ കന്നുകാലികളെ മേയ്ക്കാൻ നിന്ന ഒരു പുലയനായിരുന്നു ചക്കപ്പൻ. കാലികളുടെ സൂപ്പർവൈസർ. കാട്ടുപാടത്തേക്ക് കോട്ടയിലെ കന്നുകാലികളെ ഇറക്കിക്കഴിഞ്ഞാൽ കാലികളുടെ ചുററും ഒരതിരിട്ട് ചക്കപ്പൻ എവിടെയെങ്കിലും ചുററിത്തിരിയും. ആ അതിരിന്നപ്പുറത്ത് കന്നുകാലികൾ പോവുകയില്ല. സൂര്യനസ്തമിക്കുമ്പോൾ ചക്കപ്പൻ വന്ന് കന്നുകാലികളെ ആട്ടി കാലിത്തൊഴുത്തിലാക്കും.

അങ്ങനെയിരിക്കെ ഒരു സംഭവം. പുന്നത്തൂർ കോട്ടയുടെ നടുമുററത്തൊരു ചെന്തെങ്ങുണ്ടായിരുന്നു. വിശേഷപ്പെട്ട ഒരു ചെന്തെങ്ങ്. ഒരുനാൾ ആരോടോ വീരവാദം പറഞ്ഞ് ഒരുകുല ഇളനീർ ചക്കപ്പൻ വെട്ടിയെടുത്തു. ഈ കളവു നടത്തിയത് ചക്കപ്പനാണെന്ന് പുന്നത്തൂർ രാജാവ് മനസ്സിലാക്കി. കളവിനു ശിക്ഷയായി ചക്കപ്പനെ തൂക്കിലിട്ടു കൊന്നു. തൂക്കിലിട്ടേടത്തുതന്നെ ചക്കപ്പനെ കുഴിച്ചിടുകയും ചെയ്തു.

കുറച്ചുകാലത്തിനുശേഷം ചക്കപ്പൻെറ പ്രേതം കോട്ടയ്ക്കു ചുററും നടക്കാൻതുടങ്ങി. ചക്കപ്പൻ കോട്ടയ്ക്കകത്തുചെന്ന് അന്തഃപുരവാസികളെ ഉപദ്രവിച്ചുതുടങ്ങി. ഓർക്കാപ്പുറത്ത് പുന്നത്തൂർകോട്ടയിൽ വന്നുപെട്ട ദുരന്തങ്ങളെക്കുറിച്ച് രാജാവ് അന്വേഷണമായി. പ്രശ്നംവച്ചപ്പോഴാണു മനസ്സിലായത്, ഇത് തൂക്കിലിട്ടുകൊന്ന ചക്കപ്പനാണെന്ന്. രാജാവ്, പുലയനായ ചക്കപ്പനും പ്രതിഷ്ഠവയ്ക്കാൻ കല്പിച്ചു. കുറേ സ്വത്ത് അതിനായി നീക്കിവച്ചു. പില്ക്കാലത്ത് ആ സ്വത്ത് എങ്ങനെയോ അന്യാധീനപ്പെട്ടുപോയി. ചക്കപ്പൻെറ പ്രതിഷ്ഠ മാത്രം ബാക്കിയായി.

ചക്കപ്പൻ, ചക്കപ്പച്ചനായി തലമുറകളുടെ മനസ്സിൽ ജീവിച്ചു. ഇതാണ് ചക്കപ്പച്ചൻ എന്ന ദേവൻെറ കഥ.

ഗുരുവായൂർ കുന്നംകുളം മെയിൻറോഡിൽ, ഗുരുവായൂരിൽ നിന്ന് രണ്ടര കിലോമീററർ വടക്കുകിഴക്കുമാറി, ഗുരുവായൂർ ടൗൺഷിപ്പ് ശ്മശാനത്തിനു സമീപമാണ് ചക്കപ്പൻതറ. കോട്ടപ്പടിയിലെ ചക്കപ്പൻതറയ്ക്ക് 1979–മുതൽ പുതിയൊരുഭാവവും രൂപവുമുണ്ടായി. 79–ൽ അതിൻെറ ജീർണ്ണോദ്ധാരണം നടന്നു. എല്ലാ മതത്തിലും പെട്ടവർ കൂടിച്ചേർന്നാണ് ജീർണ്ണോദ്ധാരണം നടത്തിയത്. ചക്കപ്പൻതറയെ പൊതിഞ്ഞ് മതിലുകളില്ലാത്ത ഒരു ക്ഷേത്രവും തീർത്തു. ഇതിൻെറ പേര് ഇന്ന് സർവ്വമതക്ഷേത്രമെന്നാണ്. കല്ലുവിളക്കിനുമുമ്പിൽ ഒരു കരിങ്കല്ലിൽ മൂന്നു മതങ്ങളുടെ ചിഹ്നങ്ങളുമുണ്ട്—കുരിശ്, ഓം, ചന്ദ്രക്കല.




എല്ലാമതത്തിൽപ്പെട്ടവർക്കും സ്വാഗതം

സർവ്വമതക്ഷേത്രമായതിനുശേഷം മൂന്നു വർഷമായി ഉത്സവങ്ങൾ നടക്കുന്നു. ഈ വർഷത്തെ ഉത്സവം കഴിഞ്ഞ ഫെബ്രുവരി 22–ാം തീയതിയായിരുന്നു. ശിവരാത്രിക്കാണ് സാധാരണ ഉത്സവം നടക്കാറ്.

ചക്കപ്പച്ചൻെറ ഭക്തന്മാർ എല്ലാ മതങ്ങളിലുംപെട്ടവരാണ്. ഉത്സവദിവസം പുന്നത്തൂർ കോട്ടയിൽനിന്ന് താലപ്പൊലിവരും. പ്രധാന നൈവേദ്യം വെളിച്ചെണ്ണയാണ്. കള്ളും ചിലപ്പോൾ നിവേദ്യമായി എത്താറുണ്ട്.

ഇന്ന് ചക്കപ്പച്ചൻ പ്രധാനമായും കന്നുകാലികളുടെ ദേവനാണ്. കാലികൾക്ക് വല്ല രോഗവും വരുമ്പോൾ ഈ ദേശത്തെ ജനങ്ങൾ ആദ്യമായോർക്കുന്നത് ചക്കപ്പച്ചൻ എന്ന ദേവനെയാണ്. പശുവിന് പാലു കറയുമ്പോഴും ചക്കപ്പച്ചനെ ഓർക്കുന്നു. കാലികളുടെ ദയനീയമായ വിളി കേൾക്കാൻ ചക്കപ്പച്ചൻ കാതോർത്തു നിൽക്കുന്നുണ്ടെന്ന് കോട്ടപ്പടി ദേശത്തെ പലരോടും സംസാരിച്ചപ്പോൾ ഈ ലേഖകന് മനസ്സിലായി. ഉല്പതിഷ്ണുവും പുരോഗമനവാദിയുമായ ഒരു ചെറുപ്പക്കാരൻ (അദ്ദേഹത്തിൻെറ പേര് എവിടെയും കുറിക്കരുതെന്നു് സ്നേഹസമേതം അപേക്ഷിച്ചു) പറഞ്ഞു: ''ഞാൻ ചക്കപ്പച്ചൻെറ ഭക്തനല്ല. ഒരിക്കൽ എൻെറ വീട്ടിലെ പശുവിന് രോഗം വന്ന് കിടപ്പായി. മൃഗ ചികിത്സകനെ ത്തി. പശുവിൻെറ രോഗം ഭേദമാകുന്നതല്ല എന്ന് അയാൾ തീരുമാനിച്ചു. എൻെറ അമ്മ ചക്കപ്പച്ചനെ വിളിച്ചപേക്ഷിച്ചു. വഴിപാട് നേർന്നു. വഴിപാടുമായി ചക്കപ്പച്ചൻ തറയിലേക്കു ചെന്നു. നാലു ദിവസം കൊണ്ട് പശുവിൻെറ രോഗം നിശ്ശേഷം മാറി. ആ പശു ഇപ്പോഴും പാൽതരുന്നു. ചക്കപ്പച്ചൻെറ കൃപകൊണ്ട് ചാവാതായ എത്രയെത്ര പശുക്കളുണ്ട് ഈ നാട്ടിലെന്നറിയാമോ?''

ക്രിസ്ത്യാനികൾക്കും മുസ്ലിങ്ങൾക്കുമൊക്കെ ചക്കപ്പച്ചൻ എന്ന ദേവനോട് ആദരവാണ്. കോട്ടപ്പടി അങ്ങാടിയിലെ ഒരു കാരണവർ (അദ്ദേഹം ഏതു മതത്തിൽപ്പെടുന്നുവെന്നറിഞ്ഞുകൂട) പറഞ്ഞു: ''ഞാൻ ചക്കപ്പച്ചൻെറ ഭക്തനല്ല. എന്നാൽ, ഇത്തരം ദേവന്മാരുണ്ടാവുന്നത് നല്ലതാണ്. ജാതിയും മതവും മറന്ന് ആരാധിക്കാൻ ദേവന്മാരുണ്ടാവണം. ജാതിയും മതവും ഉറങ്ങുന്ന ഇടങ്ങളാണല്ലോ നമ്മുടെ അമ്പലങ്ങളും പള്ളികളും. വിവിധമതസ്ഥരായ സ്ത്രീകൾ ചക്കപ്പൻതറയിലേക്ക് വഴിപാടുമായിച്ചെല്ലുന്നത് ഞാൻ റോഡരികിൽനിന്നു കാണാറുണ്ട്. അപ്പോഴെല്ലാം മനസ്സിൽ വലിയ സന്തോഷവുംതോന്നും.''



സർവ്വമത ക്ഷേത്രത്തിലെ പൂജാരി കുഞ്ഞപ്പു

മത്രംകോട്ട് കുഞ്ഞപ്പു എന്ന കർഷകത്തൊഴിലാളിയാണ് സർവ്വമതക്ഷേത്രത്തിലെ പൂജാരി. പൂജാവിധികളൊന്നും കുഞ്ഞപ്പുവിനറിയില്ല. വിളക്ക് കത്തിക്കും. ഭക്തന്മാർ കൊണ്ടുവരുന്ന വഴിപാടുകൾ വാങ്ങിവയ്ക്കും. വഴിപാടായെത്തുന്ന കള്ളിലൊരു ഭാഗം കുഞ്ഞപ്പു കുടിക്കും. ചെത്തുതൊഴിലാളികൾക്ക് കള്ള് കുറഞ്ഞാൽ, ഉണക്ക മീൻ ചുട്ടതും പുഴുക്കും കള്ളും വഴിപാടായെത്തും.

കോട്ടപ്പടി ഒരു ഓണംകേറാമൂലയൊന്നുമല്ല. രണ്ടര കിലോമീററർ അകലെയാണ് ഗുരുവായൂർക്ഷേത്രം. പരിഷ്കാരം അതിൻെറ എല്ലാ രൂപവും ഭാവവും കോട്ടപ്പടിയിലും പ്രകടിപ്പിച്ചിട്ടുണ്ട്. കർഷകത്തൊഴിലാളികൾ കൂടുതലുള്ള ഒരു പ്രദേശമാണിത്. പുരോഗമനാശയങ്ങളുടെയും വിപ്ലവ രാഷ്ട്രീയ പ്രസ്ഥാനങ്ങളുടെയും കാററ് ഇതിലൂടെയും കടന്നുപോകാറുണ്ട്. ഇവയ്ക്കെല്ലാമിടയിൽ മുളച്ചുയർന്ന ചക്കപ്പച്ചൻ എന്ന ദേവൻ തികച്ചും ഒരു പ്രോലിറേററിയൻ ദേവനാണ്. കന്നുകാലികളെ മേയ്ച്ചുനടന്ന പുലയൻ. തൂക്കിലേററപ്പെട്ട പാവം മനുഷ്യൻ. നെയ്യും പഴവും കൽക്കണ്ടവും ആഹരിക്കാത്ത ദേവൻ. പൂക്കളും തുളസിക്കതിരും സാമ്പ്രാണിസുഗന്ധവും വേണ്ടാത്ത ദേവൻ. പാവപ്പെട്ട കർഷകത്തൊഴിലാളികൾക്ക് ഇത്തിരി ആനന്ദവും രാത്രിയിൽ സുഖമായ നിദ്രയും നൽകുന്ന കള്ളുമതി ഈ ദേവന്. വരുംകാല കേരളത്തിൽ ഒരു പ്രോലിറേററിയൻ സംസ്കാരം ജന്മംകൊള്ളുമ്പോൾ അതിന് അതിൻെറ സ്വന്തം ദേവന്മാരും വേണമല്ലോ.

## കഥ

# കായികതാരങ്ങൾ

**മുഹമ്മദ് റോഷൻ**

ഫിലാറ്റലിക് ബ്യൂറോയിൽനിന്നു് പുതിയ തപാൽ സ്റ്റാമ്പുകൾ വാങ്ങി കോണിയിറങ്ങുമ്പോഴാണു് മെർലിയ കായികതാരങ്ങളുടെ സംഘത്തെക്കണ്ടതു്. ബൂത്തിനുള്ളിൽ ടെലഫോൺ ചെയ്യുന്ന ഒരാൾ പുറത്തുവരുന്നതു കാത്തുനില്ക്കുകയായിരുന്നു തവിട്ടുനിറത്തിലുള്ള നിക്കറും ചുവന്ന ബനിയനും ധരിച്ച അവർ. ബനിയനിൽ വെളുത്ത അക്കങ്ങൾ.

സാമാന്യത്തിലേറെ ചന്തമുള്ള ഒരു പെൺകുട്ടിയായതുകൊണ്ടു് താരങ്ങൾ അവളെ സൂക്ഷിച്ചുനോക്കിയതിൽ അവൾക്കു് വിശേഷിച്ചൊന്നും തോന്നിയില്ല. അല്പം തടിച്ചു, നന്നെ വെളുത്ത, കുറുകിയ അവൾ കോണിയിറങ്ങിയതു മുയൽക്കുട്ടിയുടെ ചുറുചുറുക്കോടെയായിരുന്നു. മുട്ടിനു മുകളിൽ അവസാനിക്കുന്ന ഇറുകിയ സ്കർട്ട് അവൾക്കു നന്നേ ഇണങ്ങുന്നുണ്ടായിരുന്നു. പോസ്റ്റോഫീസ് വാതിലിനു പുറത്തു് പള്ളി മതിലിനു ചേർന്ന പാതയിലേക്കു തിരിയുമ്പോൾ അവർ അവളെത്തന്നെ ശ്രദ്ധിക്കുകയാണെന്നു് മെർലിയ അറിയുന്നുണ്ടായിരുന്നു.

പോസ്റ്റോഫീസ് കഴിഞ്ഞാൽ ഡ്രൈക്ലീനിങ് സെൻറർ, അല്പം ഷോപ്പിങ്, ചിക്കു എന്ന തടിച്ചിപ്പെണ്ണിനെ കണ്ടു മുട്ടാൻ കഴിയുമെങ്കിൽ ഒരു നൂൺഷോ— ഇത്രയുമായിരുന്നു അവളുടെ പട്ടികയിലുണ്ടായിരുന്നതു്. നൂൺഷോയുടെ കാര്യം മമ്മിയോടു പറഞ്ഞിരുന്നില്ല. മമ്മി ബഹളംവയ്ക്കും. തക്കാളിസാലഡും ചിക്കൻ ഫ്രൈയും സ്വീറ്റ് പോർക്കുമൊക്കെ ഞാൻ ഊണിനൊരുക്കുന്നതു് നീ കാണുന്നില്ലേ? ഉച്ച സിനിമകഴിഞ്ഞു് വെയിൽ കൊണ്ടു ക്ഷീണിച്ചുവന്നാൽ നീയൊന്നും കഴിക്കില്ല. വിശപ്പില്ലെന്ന പല്ലവി കേട്ടാൽ എനിക്കു ശുണ്ഠിവരും.

ഡ്രൈക്ലീനിങ് സെൻററിലെ ചെറുപ്പക്കാരൻ നേർത്തൊരു മന്ദഹാസത്തോടെ ക്ഷമാപണംചെയ്തു: ''ഞങ്ങളുടെ യന്ത്രത്തിനു കേടുപററിപ്പോയി മാഡം, രണ്ടു ദിവസത്തെ കാലതാമസം.''

മെർലിയ ക്ഷമിച്ചു. സാരമില്ല; പക്ഷേ, വയലററ് പൂക്കളുള്ള ആ സ്കർട്ട് മറെറന്നാൾ എനിക്കു കിട്ടണം. വ്യാഴാഴ്ച ഞാൻ മടങ്ങിപ്പോവുകയാണു്. വെക്കേഷൻ കഴിഞ്ഞു.

പുറത്തിറങ്ങി വെയിലുറയ്ക്കുന്ന അസഹ്യതനോക്കി ഹാൻഡ്ബാഗിൽനിന്നു് സൺഗ്ലാസ് പുറത്തെടുക്കുമ്പോഴാണു് തിരക്കൊഴിഞ്ഞ വീതിയുള്ള പാതയിലൂടെ കായികതാരങ്ങൾ പന്തയക്കാരെപ്പോലെ ഓടുന്നതു് കണ്ടതു്. ബ്രിഡ്ജ് റോഡിലേക്കായിരുന്നു അവരുടെ നീക്കം. ആ നാലുപേരുടെ കാലൊച്ച കോൺക്രീററ്റോഡിൽ വീണമർന്നു് കുതിരക്കുളമ്പുകൾ പോലെ ഉയർന്നു. അവരുടെ ക്യാൻവാസ്ഷൂസുകളിൽ വല്ലാതെ പൊടിയും അഴുക്കും പുരണ്ടിരിക്കുന്നതു് മെർലിയ കണ്ടു. വ്യായാമമോ പരിശീലനമോ ആയിരിക്കും ഈ ഓട്ടമെന്നു് അവളൂഹിച്ചു.

അവർ അവളെ നോക്കി കൈയുയർത്തുകയും ഒപ്പംചേരാൻ ആംഗ്യം കാണിക്കുകയും ചെയ്തു. തെല്ലൊരതിശയത്തോടും പരിഹാസത്തോടും നോക്കി അവൾ; പിന്നെയതു കാണുന്നില്ലെന്നമട്ടിൽ മുഖം കുനിച്ചുനടന്നു.

മൊണാലിസ ബ്യൂട്ടിപാർലറിനും കാബറേഹാളിനും വടക്കാണു് മെർലിയയ്ക്കു പ്രിയപ്പെട്ട കൗതുകപ്പീടിക. അവിടെ ഒതുങ്ങുന്നതായിരുന്നു മിക്കവാറും അവളുടെ ഷോപ്പിങ്. കെർചീഫ്, നെററിപ്പൊട്ടുകൾ, ബ്രാ, സ്പ്രേ, സ്കിൻക്രീം...

സെയിൽസ്ഗേൾ ഹെലന അവളെ കണ്ടപാടെ നിറുത്താതെ ചിലച്ചുതുടങ്ങി. ഏറെദിവസമായി കാണാത്തതിലുള്ള പരിഭവത്തോടെ അവൾ മെർലിയയുടെ ചുമലിൽത്തൊട്ടു. നോക്കൂ, എത്ര ദിവസമായി നിനക്കുവേണ്ടി ഞാൻ സൂക്ഷിക്കുകയായിരുന്നു ഈ ലോഹവളകൾ. പുതിയതായി കമ്പോളത്തിലിറങ്ങിയ ത്തുവെള്ള സാനിററിപാഡുകളുടെ സവിശേഷത ശ്രദ്ധിക്കുമ്പോഴാണു് കാലടികൾ നിരത്തിൽ വല്ലാത്ത ഒച്ചപ്പാടുണ്ടാക്കിയതു്.

കായികതാരങ്ങൾ പീടികയ്ക്കു തൊട്ടുമുന്നിലൂടെ എൽമോണ്ടേ തിയേററിനു സമീപത്തേക്കു് ഓടിപ്പോവുകയായിരുന്നു. നിറുത്താതെയുള്ള ആയാസകരമായ ഓട്ടം അവരെ അല്പം ക്ഷീണിപ്പിച്ചിരുന്നുവെന്നു വ്യക്തമായിരുന്നു. വിയർപ്പു പരന്ന ബനിയൻ ശരീരത്തോടു് ഒട്ടിപ്പിടിച്ചിരുന്നു. കഴുത്തിലും തോളിലും വിയർപ്പു് എണ്ണപോലെ തിളങ്ങി.

അവർ പ്രസിദ്ധരായ താരങ്ങളാണെന്നും പട്ടണത്തിൽ അതിഥികളായി എത്തിയതാണെന്നും ഹെലനയാണു് മെർലിയയോടു പറഞ്ഞതു്. നഗരത്തിൽ അവർക്കു് സ്വീകരണവും ബഹുമതിയും ഒരുക്കുന്നുണ്ടു്. അവരുടെ കായിക പ്രകടനങ്ങളുമുണ്ടാവും. നിത്യവും രാവിലെ അവർ പ്രധാന വീഥികളിൽ അഭ്യാസം നടത്താറുണ്ടു്. ഹെലനയുടെ കണ്ണുകളിൽ അവരോടുള്ള ആരാധനയും ബഹുമാനവും തിളങ്ങിക്കൊണ്ടിരുന്നു.

ആരേയും നോക്കാറില്ല. ഒന്നും ശ്രദ്ധിക്കാതെയുള്ള ഭാവം. ഞാൻ ഒത്തിരി പ്രാവശ്യം പടിക്കലിറങ്ങി നിന്നിട്ടുണ്ടു്, അവൾ പറഞ്ഞു.



ആദ്യത്തെ കണ്ടുമുട്ടലിൽത്തന്നെ അവർ തന്നെ ശ്രദ്ധിച്ചുവെന്ന കാര്യം, അന്നേരം മെർലിയയ്ക്കു് അഭിമാനത്തിനു ഹേതുവായി.

കടൽപ്പുറത്തു് വെയിൽകായാൻ പോയവർ മടങ്ങിവരുന്നുണ്ടായിരുന്നു. സെക്രട്ടേറിയററ് റോഡിൽ രണ്ടാംഷിഫ്ററിനുള്ളകാവൽ പൊലീസ് എത്തി.

എൽമോണ്ട തിയേററിനു പിന്നിൽ ച്ചെന്നു ഏളുപ്പത്തിൽ കയറാവുന്ന ഇടവഴിയിൽ കടക്കുമ്പോഴാണ് ഒരാൾ എതിരേ വന്നാൽ അപരൻ അല്പമൊഴിഞ്ഞു കൊടുക്കേണ്ട ആ ഇടമില്ലായ്മയിലൂടെ കായികതാരങ്ങൾ ഒന്നിനുപിറകേ ഒന്നായി ഓടിയെത്തിയതു്. മുന്നോട്ടു നടക്കാനോ പിന്തിരിയാനോ ഒഴിഞ്ഞുമാറാനോ കഴിയാനാവാത്ത ഒരവസ്ഥയിലായി മെർലിയ. തൊട്ടരികിൽ എന്താണ് സംഭവിക്കുന്നതെന്ന് മനസ്സിലാക്കാൻ കഴിയുന്നതിനു മുൻപു് ഒന്നാമൻ അവളെ കൈപ്പിടിയിലൊതുക്കി വാരിയുയർത്തി. അയാളുടെ കൈക്കുള്ളിൽ ഒതുങ്ങി അവൾ ജ്ജുവൽപോലെ വിറച്ചു.

ഞൊടിയിടയിലായിരുന്നു ഒക്കെ. അവളെ പിടികൂടാനും വാരിയെടുക്കാനും അഭ്യാസിക്ക് ഒന്നു നിൽക്കേണ്ടതായിപ്പോലും വന്നില്ലെന്ന സത്യം മെർലിയയെ ലജ്ജിപ്പിച്ചു. ഓട്ടത്തിനിടയ്ക്കുതന്നെയായിരുന്നു കർമ്മം. അയാൾ ഓട്ടം തുടർന്നു. മെർലിയയെന്ന ഭാരം ചുമലിലുണ്ടെന്നുപോലും നടിക്കാതെ. മററു താരങ്ങൾ, മൂവർ അയാൾക്കു കാവലെന്നോണം പിന്നാലെ ഓടിക്കൊണ്ടിരുന്നു.

എൽമോണ്ടയുടെ ബാൽക്കണി ബൂത്തിനരികെ അവളെ പ്രതീക്ഷിച്ചു നിൽക്കുന്ന ചിക്കുവിനെ മെർലിയയ്ക്കു കാണാൻ കഴിയുന്നുണ്ടായിരുന്നു. ചിക്കു അക്ഷമയോടെ വാച്ചിലേക്കും ടിക്കററ് ക്യൂവിലേക്കും നോക്കുന്നുണ്ടായിരുന്നു. പക്ഷേ, മെർലിയയ്ക്കു് ആംഗ്യംകൊണ്ടോ ഒച്ചകൊണ്ടോ തൻെറ അവസ്ഥ അവളെ അറിയിക്കാൻ സാധിച്ചില്ല. ടിക്കററ് കൗണ്ടർ അടയ്ക്കുന്നതുവരെ അവൾ തന്നെ കാത്തു നിൽക്കുമെന്നും പിന്നെ അരിശം അടക്കാനാവാതെ പിറുപിറുക്കുകയും ശപിക്കുകയും ചെയ്യുമെന്നും മെർലിയ ഓർത്തു. അവൾക്കു പിണക്കം വന്നാൽ അതുമാററിയെടുക്കുക ഏറെ ബുദ്ധിമുട്ടാണെന്നും.

ഓട്ടക്കാരുടെ കാലൊച്ചയിൽ അവൾ കലുങ്ങി; വിറച്ചു.

സ്ലീമർപോയിൻറിലും അൻകോരകുന്നിൻെറ തുടക്കത്തിലും പാതയിൽ ജനസഞ്ചാരമുണ്ടായിരുന്നു. അവരൊക്കെ ഓട്ടക്കാരെ കാണുന്നുമുണ്ടായിരുന്നു. പക്ഷേ എന്തുകൊണ്ടോ മുന്നിൽ ഓടുന്നയാളുടെ ശക്തമായ പിടിയിൽ ഒരു പെൺകുട്ടി വീർപ്പുമുട്ടുന്നതു് അവരാരും ശ്രദ്ധിക്കുന്നില്ലെന്ന് അവൾ നൊമ്പരത്തോടെ മനസ്സിലാക്കി.

ഓട്ടം കിഴക്കോട്ടായിരുന്നു. അയാളുടെ തളർച്ചയിലെ വിയർപ്പ് അവളുടെ കവിളിലും കൈത്തണ്ടിലും ഇററുവീണുകൊണ്ടിരുന്നു. അവൾ ചെറുക്കുകയോ പ്രതിഷേധിക്കുകയോ ചെയ്യുന്നുണ്ടായിരുന്നില്ലെങ്കിൽക്കൂടി അയാൾ കരുതലെന്നോണം കൂടുതൽ മുറുകെപ്പിടിക്കാൻ ശ്രമപ്പെട്ടുകൊണ്ടിരുന്നു. അയാളുടെ കിതപ്പിൻെറ ചൂടു് അസ്വസ്ഥതയോടെ മുഖത്തു വന്നു മുട്ടി. ഈ ഒരാളെ തട്ടിയകററി രക്ഷപ്പെടാൻ കഴിഞ്ഞാലും പിന്നാലെ വരുന്ന മൂന്നാളുകളിൽനിന്നുകൂടി സ്വതന്ത്രയാവാൻ തനിക്കു കഴിയില്ലെന്ന് ബോദ്ധ്യമുണ്ടായിരുന്നതുകൊണ്ടു് മെർലിയ ഒരു പാഴ്‌വേലയ്ക്കു് ഒരുമ്പെട്ടില്ല.

കായികതാരങ്ങളെ ദൂരെനിന്നുകാണവേ സ്പോർട്സ് ക്ലബ്ബിലെ പാറാവുകാരൻ വാതിൽ തുറന്ന് സലാംചെയ്തു. തൊട്ടുപിന്നിലായിരുന്നു ഗസ്റ്റ്ഹൗസ്. അടച്ചിട്ട മുറിവാതിലുകളുടെ ഇടനാഴിയിലൂടെ അവർ ഓട്ടം തുടർന്നു. വെടിപ്പുള്ള മൊസായിക് തറയിൽ അവരുടെ ഷൂസുകളുടെ അഴുക്കു പാടുകൾ പതിഞ്ഞു. സാമാന്യത്തിലേറെ വിസ്‌തൃതമായ ഒരു മുറിയിലായിരുന്നു അവർ പാർത്തിരുന്നതു്. നാലു കിടക്കകൾ ചേർത്തിട്ടിരുന്നു. അവയിൽ അവരുടെ മുഷിഞ്ഞ ഉടുപ്പുകളും നനഞ്ഞ ടൗവ്വലും കൂടിക്കിടന്നു. വിയർപ്പുണങ്ങിയ അഴുക്കിൻെറ രൂക്ഷമായ മണം അവളുടെ നാസികയിൽ ചൊറിച്ചിലുണ്ടാക്കി.

കായികാഭ്യാസി നിലത്തുനിറുത്തിയ ക്ഷണത്തിൽത്തന്നെ മെർലിയ കിതപ്പോടെ കിടക്കയുടെ ഓരത്തു ചാഞ്ഞുപോയി. ഒന്നുരണ്ടു നിമിഷത്തെ ശൂന്യതയ്ക്കുശേഷമാണ് അവൾക്കു് മുഖമുയർത്താനും ചുററുപാടിനെക്കുറിച്ച് ബോധവതിയാകാനും ത്രാണിയുണ്ടായതു്.

കായികതാരങ്ങൾ, അന്നേരം വിശേഷിച്ചൊന്നും സംഭവിച്ചിട്ടില്ലാത്ത മട്ടിൽ അക്കങ്ങളെഴുതിയ ബനിയൻ അഴിച്ചുമാറുകയായിരുന്നു. അവരുടെ മാറിടങ്ങളുടെ ദൃഢതയും പേശികളുടെ ഉറപ്പും അവളെ വിസ്മയപ്പെടുത്തി. ഇനിയെന്താണ് സംഭവിക്കുകയെന്ന് ഒരു ഞെട്ടലോടെ അവൾ ചിന്തിച്ചു. ഒരാൾക്കു പിറകേ മറെറാരാളായിത്തുടർച്ചയായ ഒരു ബലാൽസംഗത്തിൻെറ ഭീകരത അവളെ വിറപ്പിച്ചു. അല്ലെങ്കിൽ പണ്ടേതോ പുസ്തകത്തിൽ വായിച്ചതുപോലെ ക്രൂരമായ, ഹീനമായ ഒരു സുരതാക്രമണത്തിനു് ഇരയാവുകയാവും ഗതി.

''കുടിക്കാനെന്താ വേണ്ടതു്", വരുത്താം'' തെരുവാകെ അവളെ ചുമന്നോടിയ അഭ്യാസി ചോദിച്ചു.

''ഞാനും തളർന്നു. വിചാരിച്ചതിലേറെ ഭാരമുണ്ടു് നിനക്കു്.''

''വെള്ളം...'' അവൾ മന്ത്രിച്ചു.

മറെറാരഭ്യാസി ഒട്ടുംവൈകാതെ ബാൽക്കണിയിലെ കൂളറിൽനിന്ന് വെള്ളം പകർന്നു. അവൾ ഒന്നായി അതു വലിച്ചു കുടിച്ചു.

''ഞങ്ങൾ കായികതാരങ്ങളാണ്,'' അയാൾ പറഞ്ഞു. ''ഓട്ടം, ചാട്ടം, തടസ്സച്ചാട്ടം, കബഡി, ഗുസ്‌തി, എല്ലാത്തിലും മിടുക്കരാണ്.''

അവൾ കേൾക്കുന്നുണ്ടെന്നു നടിച്ചു. ഭീതിയുടെ ഉറവപൊട്ടുന്ന അവളുടെ മനസ്സിൽ അടുത്തവേളയെക്കുറിച്ചുള്ള ജിജ്ഞാസമാത്രമായിരുന്നു അപ്പോൾ.

മെർലിയ അവളുടെ കാമുകനെയോർത്തു. മോട്ടോർസൈക്കിളിൻെറ അസാമാന്യമായ വേഗതയിൽ അയാളെ ഒട്ടിച്ചേർന്നിരിക്കുന്ന നിമിഷങ്ങളിൽ അവൾ കുരുങ്ങിക്കിടന്നു. ഇനി അയാൾക്കു സമപ്പിക്കാൻ പോററലേല്ലാത്ത കന്യകാത്വം ബാക്കിയുണ്ടാവില്ലെന്നചിന്ത അവളുടെ ഞരമ്പുകളിൽ തീപിടിപ്പിച്ചു. ഈ നാലു പുരുഷന്മാരുടെ ആർത്തിയും വീര്യവും ശേഷിയും തന്നെ ചവച്ചുതുപ്പിയ ഒരു ചണ്ടിയാക്കിയെറിയുമെന്ന് അവൾനൊന്തു.

ഒന്നാമൻ അപ്പോൾ അവളുടെ പാറിയ മുടിയിഴകൾ തലോടി ഒതുക്കി. മുഷിഞ്ഞ ഒരു ടവ്വൽകൊണ്ടു് അവളുടെ കഴുത്തിലൂടെ ഒഴുകുന്ന വിയർപ്പുചാലുകൾ ഒപ്പിയെടുത്തു. അവൾ വിതുമ്പിക്കരഞ്ഞു. അയാൾ അവളെ സ്വന്തം ശരീരത്തോടു ചേർത്തുപിടിച്ചു.

തേങ്ങലുകളുടെ പോളകൾക്കിടയിൽ അവളുടെ സ്വരം വിറച്ചു. ''നിങ്ങളെന്നെ എന്തുചെയ്യാൻ പോകുന്നു?''

താരങ്ങൾ തയ്യാറെടുക്കുകയായിരുന്നു. അവരുടെ മുഖത്തു തെളിയുന്ന രേഖകളും കണ്ണുകളിൽ നുരയിടുന്ന ആവേശവും മെർലിയയെ കൊത്തിക്കീറി.

അവളെ തഴുകിയിരുന്ന അഭ്യാസിഭാവം മാററിയതു് ഞൊടിയിടയിലായിരുന്നു. സാന്ത്വനത്തിൻെറയും വാൽസല്യത്തിൻെറയും തൊണ്ടു് പൊളിഞ്ഞുവീണു. അയാൾ അവളെ വാരിയെടുത്ത് അഴുക്കുതുണികൾ ചിതറികിടക്കുന്ന മെത്തയിൽ മലർത്തിക്കിടത്തി. ആ അഭ്യാസിയുടെ കൈമിടുക്ക് അസാധാരണമായിരുന്നു. കുടുക്കുകൾ പൊട്ടിച്ച് അവളുടെ സ്കർട്ട് ഇരട്ടപാളിയായി കീറിയിടാനും അടിയുടുപ്പുകൾ നുറുക്കിക്കളയാനും ഒരു കൊച്ചു നിമിഷം മാത്രമേ വേണ്ടിവന്നുള്ളു. അവൾ ശക്തിയോടെ തലയണയിൽ തലതല്ലി. കറുകറുത്ത ധാരാളമായ മുടി, കാട്ടിലകൾപോലെ മുഖം നിറഞ്ഞുമറച്ചു.

അയാൾ നാഴികകളോളം വെയിലിൽ അവളെ പേറി ഓടിയതു്, ഈ ഗസ്റ്റ്ഹൗസിൻെറ ഒളിവിലേക്കു് വലിച്ചു കൊണ്ടുവന്നതു് എന്തിനുവേണ്ടിയായിരുന്നുവെന്ന് അയാളുടെ വ്യഗ്രത വ്യക്തമാക്കി. അയാൾ അവളുടെ മേലേക്കു് അള്ളിക്കയറി.

പെട്ടെന്നാണ് മററു മൂന്നുപേരും കായികതാരങ്ങളായി മാറിയതു . വെറും കാഴ്ചക്കാരെന്ന അവസ്ഥയിൽനിന്ന് മാറി കായികതാരോചിതമായ കർമ്മത്തിനു് അവരുടെ സിരകൾ ത്രസിച്ചു. ജയിക്കാൻ വെമ്പുന്ന, തോൽക്കാനിഷ്ടപ്പെടാത്ത അവർ കൂട്ടത്തിലൊരുവൻെറ വിജയം വെറുതെ നോക്കിനിൽക്കാൻ തയ്യാറായിരുന്നില്ല.

ഒരു വ്യായാമത്തിൻെറ തുടക്കമെന്നോണം അവർ കൈയുയർത്തി, കാലുകൾ നിവർത്തിക്കുടഞ്ഞു. അതോടെ കമ്പനിരതരായി. അയാളെ കടന്നുപിടിച്ചു. മൂവരും ചേർന്നുള്ള ഒരാക്രമണത്തിൻെറ ഝടുതിയിൽ, പൊള്ളലിൽ അയാൾ വെന്തുപോയി. അവരെ നേരിടുകമാത്രമായി അയാളുടെ ഉന്നം. സ്വന്തം കരുത്തും ഊർജ്ജവും ദൃഷ്ടിയും അതിലേക്കു മാത്രം നീക്കിവയ്ക്കാൻ അയാൾ നിർബ്ബന്ധിതനായി.

കൈപ്പടങ്ങൾ കോർത്തും കാലുകൾ പിണച്ചും സ്വന്തം നഗ്നത പണിപ്പെട്ടു പാതി മറച്ചു കിടക്കവേ മെർലിയയ്ക്കു് തൊട്ടരികെ, കണ്ണുകൾക്കു തൊട്ടു മുന്നിൽ കായികപ്പോരു കാണാൻ കഴിഞ്ഞു. അവർ പരസ്പരം ഉന്തുകയും തള്ളുകയും ചവിട്ടുകയും ചെയ്തുകൊണ്ടിരുന്നു.

അവർ, അഭ്യാസികൾ ജയിക്കാതെ, തോൽക്കാതെ, തളരാതെ പൊരുതവേ, മെർലിയ നഗ്നതയിൽ നാണിച്ചുകിടന്നു; ഒരു തീരുമാനമുണ്ടാകുന്നതും കാത്തു്.

# വിഷുപ്പുലരി


## സി. കൃഷ്ണൻ നായർ


പൊട്ടിവിരിയുന്ന പുലർവെട്ടമതിൻ കതിർ മലർ
മൊട്ടുകളിലഴകേററി വിലസിടുന്നു!
വെളിച്ചത്താലഴകിനാ,ലുണർത്തുന്നു വിളക്കുന്നു
വിശ്വചേതനയെ പ്രകൃത്യംബികയെന്നും.
അഭിനിവേശങ്ങളഭിരുചികൾ, സ്വപ്നങ്ങളെല്ലാ—
മടിവയ്ക്കാനരങ്ങേറാനുഴറി വാഴ്കെ,
കണ്ണുകൾ തുറന്നു പുതു കണികാണാൻ വെമ്പിടുമി-
ക്കിന്നരിമാർ—കൊന്നപ്പൂക്കളണിനിരന്നു!
മണ്ണിലും മനുഷ്യവ്യാപാരങ്ങളിലുമുടനീളം
വിണ്ണിനെഴുമുന്മേഷങ്ങൾ നടനമാടി
പുതുതാമൊരാണ്ടിന്നാത്മശുദ്ധി ദളംവിരിക്കുമ്പോൾ
ഹൃദയകാംക്ഷകൾ പൊന്നിൻ ചിറകുയർത്തി,
പുതുമണ്ണിൻ മണം വീശിപ്പുലർ വാതമണയുന്നു.
പരിസരം പുളകപ്പൂച്ചൂടി നിൽക്കുന്നു...
പൊട്ടിവിടരുന്നു പുലർവെട്ടമതിൻ കതിർ മലർ
മൊട്ടുതോറും വിഷുവേളപ്പൊരുളുണർത്തി.

### രണ്ട്

കർമ്മസാക്ഷിയെ വരിപ്പാൻ കാല്യം കൈക്കൂപ്പിടുന്നിത
നൂതനോന്മേഷമോടൊത്തേ നേരുന്നാത്മാനുഭൂതികൾ
ഉദയ കാന്തിയിലുലകത്തിൻ കരമുണരും
വേളയിലുണരുവിൻ
അണയുവിനററ സഖിമാരെ, നല്പൂ
ക്കണികണ്ടുംനേട്ടമിയലുവാൻ
ഇയലുവാൻ മോദമുതിരും കർത്തവ്യമിതാ
വിരിഞ്ഞെങ്ങും വിലസുവാൻ
വിലസുവാൻ ഭാവി വിജയരംഗങ്ങൾ
വികലതയെന്യേ വിരചിപ്പാൻ.
വിരചിപ്പാനിരുളകലും വേളകൾ വിര-
വോടാത്മാവിലുദിക്കുവാൻ
അണയുവിനററസഖിമാരെ, നല്പൂ-
ക്കണികണ്ടുംത്തടം വിരിയുവാൻ

### മൂന്ന്

പൊന്നുരുളിയിൽക്കണി വെള്ളരിക്കയും
കൊന്നപ്പൂവും നാളികേരത്തുട്ടും
വാൽക്കണ്ണാടിയും സ്വർണ്ണാഭരണങ്ങളും
വെള്ളക്കസവണിഞ്ഞുള്ള മുണ്ടും
വെട്ടിത്തിളങ്ങും നിലവിളക്കിൻ മുന്നിൽ
പെട്ടെന്നു കണ്ണുതുറന്നു നോക്കൂ:
പൂക്കണിയിത്രമേൽ നന്നായൊരുക്കുമ-
പ്പൂർവ്വമഹത്വത്തെക്കുമ്പിടാവൂ!
ശ്രേയസ്സും തേജസ്സും സൗഭാഗ്യസമ്പത്തും
ശ്രീയാർന്നു മേളിക്കും കാല്യംവെൽവൂ!
കാണികൾക്കാമോദമൂട്ടും വൈശിഷ്ട്യമേ
കാണിക്ക വേറില്ലമൂർത്തിതത്രെ!
ആരും മറക്കുന്നില്ലിന്നേരം കൈനേട്ടം
ആവതും കൈക്കൊള്ളുവാനുത്സുകരാം.
കാരണവന്മാർ കനിഞ്ഞരുളുന്നൊരി—
സ്സാരമുംകൊണ്ടു വിഷുക്കൈനേട്ടം!

### നാല്

എവിടെയുമുയർന്നു കത്തുന്നമത്താപ്പുക—
ളെവിടെയുമലസ്സും പടക്കത്തിനൊച്ചകൾ!
മനുജനുടെയുൾത്തട്ടു സൂക്ഷിച്ചുപോന്നിടും
മഹിതതരമാവേശ മൈശ്വര്യമാർന്നതായ്
നവമൊരു പ്രഭാതത്തെ നാമെതിരേല്ക്കയാ—
ണിവിടെ വിഷുവിൻ കണിക്കോപ്പുകൾക്കൊപ്പമായ്
തൊടികളിലടിച്ചു തീയിട്ടിടും ചപ്പില—
ക്കിടയിലുമുയർന്നിടുന്നായതിൻ ജ്വാലകൾ!
കുതുകമൊടു കുഞ്ഞുങ്ങൾ തുമ്പിരിയെവിളി—
ച്ചതിലുമുയരുന്നതുണ്ടായതിൻ സ്പന്ദനം!
ഹൃദയസുധപോലെഴും നൽക്കണിപ്പാട്ടുകൾ
അതിരുചി കലർത്തുമുഷസ്സേ ജയിപ്പൂനീ.

### അഞ്ച്

പാഴിരുളേ നീയകലു. മേന്മേ—
ലുഴിക്കുണർവ്വു കൈവന്നിടട്ടെ!
ഇങ്ങെഴുന്നെള്ളുന്നു ദീപ്തിമത്താം
മംഗളദേവത മന്ദ മന്ദം!
മുന്നിലുള്ളോർ തൻമുഖങ്ങളേതും
നന്നായ്തെളിച്ചു മുകുരമിപ്പോൾ!
ഇന്നലെത്തേതിലും പൂർണ്ണമായി
നമ്മൾ തൻ ധർമ്മം സഫലമാവാൻ.
നേരുന്നൊരീ വിഷുവേലതോറും
നേടണം ജീവിത തത്വമെന്നും!
വിത്തും കൈക്കോട്ടും
വിത്തും കൈക്കോട്ടും
ചിത്തം കവരുമ—
ട്ടെത്തും കിളി പാടി.



കഥ

# ക്ഷമാശീലൻ

ഗൗതമൻ

പുരുഷോത്തമനു വിധുബാലയെ ഇഷ്ടമാണ്. വിവാഹിതനും രണ്ടു കുട്ടികളുടെ അച്ഛനുമായ പുരുഷോത്തമന്റെ ഈ ഇഷ്ടത്തിന് ആരും ഒരു ദുരർത്ഥവും കണ്ടുപിടിക്കാൻ മെനക്കെടേണ്ട. എന്തെന്നാൽ ഇതു് വെറും ആരാധന മാത്രമാകുന്നു. വിധുബാല ഒരു സിനിമാതാരമാണല്ലോ. സഹൃദയന്മാർ സിനിമാതാരങ്ങളെ ആരാധിച്ചെന്നുവരും. പുരുഷോത്തമൻ ഒരു സഹൃദയനാണുതാനും. അപ്പോൾ ഇതിൽ ആർക്കെങ്കിലും എതിർപ്പു തോന്നേണ്ട കാര്യമുണ്ടോ? ഇല്ലെന്നാണ് എനിക്കു തോന്നുന്നതു്. പക്ഷേ, ഒരാൾക്കിതിൽ വലിയ എതിർപ്പ്. ആ ആളിന്റെ പേരു് വനജ. പുരുഷോത്തമന്റെ സുന്ദരിയും സുശീലയുമായ ഭാര്യ.

ആ എതിർപ്പു തുടങ്ങുന്നതു് ഒരു ഞായറാഴ്ചയാണ്. ഏതോ ഒരു ഞായറാഴ്ച.

അന്ന് രാവിലെ അടുത്തുള്ള തിയേററിൽ ഒരു മലയാളപടം ഉണ്ടായിരുന്നു. പേരോർമ്മയില്ല. വിധുബാല അതിൽ അഭിനയിച്ചിരുന്നു എന്നുമാത്രമോർക്കുന്നു. അതുകൊണ്ടുകൂടിയാണ് പുരുഷോത്തമൻ ആഴ്ചയിൽ ആകെക്കൂടി കിട്ടുന്ന ഒരവധി ദിവസം അത്തരത്തിലൊരു സാഹസത്തിനിറങ്ങിത്തിരിച്ചതു്. പൊതുവേ ഞായറാഴ്ചകളിൽ വീട്ടിൽത്തന്നെ ചുരുണ്ടുകൂടാനാണ് അയാൾക്കിഷ്ടം. കഴിയുമെങ്കിൽ അന്ന് അന്യരാരുടേയും ദർശനംകൂടാതെ കഴിയണമെന്നുമുണ്ട്. അതു സാധാരണ പററാറില്ല എന്നു മാത്രം. ആരെങ്കിലും അന്ന് ഫാമിലി വിസിററിനായി വരും.

ആ ഞായറാഴ്ച, പടം കാണാനിറങ്ങിയതിന് വേറെ ഒരു കാരണംകൂടി വേണമെങ്കിൽ പറയാം. കുടുംബജീവിതം വിജയിക്കണമെങ്കിൽ സ്വന്തം ഇഷ്ടം മാത്രംനോക്കി ജീവിച്ചാൽ പററില്ലല്ലോ. ഭാര്യയുടെ ഇഷ്ടം നോക്കണം, മക്കളുടെ ഇഷ്ടം നോക്കണം.

അങ്ങനെ പടത്തിനുപോയി.

ടിക്കറെറടുത്തു് തിയേററിനകത്തെ മങ്ങിയ പ്രകാശത്തിൽ സീററ് തപ്പിനടക്കുമ്പോൾ പെട്ടെന്ന് എളിയിൽ ഒരു നുള്ളൽ. പുരുഷോത്തമൻ സർക്കസ്സുകാരനെപ്പോലെ എളി വെട്ടിച്ച് ഭാര്യയോടു ദേഷ്യപ്പെട്ടു:

"എന്തെടീ നുള്ളുന്നതു്?"

"കണ്ടോ എടുത്തു പിടിച്ചിരിക്കുന്നതു്?"

കണ്ടു. അവളുടെ പഴയ പ്രിയസഖി രാധയും ഭർത്താവ് കൃഷ്ണൻനായരും നേരത്തേതന്നെ തിയേററിൽ കടന്നിരിക്കുന്നു. പുരുഷോത്തമൻ നോക്കിയപ്പോൾ കൃഷ്ണൻനായരുടെ നോട്ടവും തങ്ങളുടെ ദിശയിൽത്തന്നെ. കണ്ടു കഴിഞ്ഞല്ലോ. പിന്നെ ഒരു വാക്ക് കുശലം പറയണ്ടേ? അതല്ലേ മര്യാദ. സംസ്ക്കാരം.

പുരുഷോത്തമൻ വിളിച്ചു പറഞ്ഞു:

"ഹലോ."

കൃഷ്ണൻനായർ എന്തെങ്കിലും പറഞ്ഞോ എന്നറിയില്ല. അതിനുമുൻപേ പുരുഷോത്തമന് പുറകിൽനിന്ന് ഒരു തള്ളു കിട്ടി. തള്ളിന്റെ ആയത്തിൽ രണ്ടു റോ മുൻപിലെത്തി അയാൾ. പിന്നെ പരിഭ്രമിച്ച് ഭാര്യയും കുട്ടികളും എവിടെയെന്ന് തിരിഞ്ഞു നോക്കുമ്പോൾ അവർ തൊട്ടു പിറകിൽത്തന്നെയുണ്ട്. തന്നെ തള്ളിയതു് ഭാര്യ തന്നെയാണെന്ന് പുരുഷോത്തമനു മനസ്സിലായി. പക്ഷേ, പ്രതികരണത്തിനു പററിയ സമയമോ സ്ഥലമോ അല്ലല്ലോ. അതിനാൽ അററൻഡർ കാണിച്ച സീററിൽ ആദ്യം ഇരുന്നു. ഭാര്യയും കുട്ടികളും ഇരുന്നുകഴിഞ്ഞാണ് ചോദിച്ചതു്:

"നിന്റെ തള്ളിൽ ഞാൻ മുഞ്ഞികുത്തി വീണിരുന്നെങ്കിലോ, പല്ല് രണ്ടെണ്ണം പോയിരുന്നെങ്കിലോ?"

അതു കേൾക്കാത്തമട്ടിലാണ് ഭാര്യയുടെ സംസാരം:

"ഒരു ഫോൺവിളി. അയാൾ തിരിച്ചുവിളിച്ചോ?"

"എങ്ങനെ അറിയാൻ?" പുരുഷോത്തമൻ ചോദിച്ചു: "അതിനുമുൻപേ നീ എന്നെ തള്ളിവിട്ടില്ലേ?"

"മനുഷ്യനായാൽ നാണംവേണം," അവൾ പറഞ്ഞു.

പുരുഷോത്തമന് അതിനുള്ള മറുപടി പറയാൻ കഴിയുന്നതിനുമുൻപേ തിയേററിലെ വിളക്കുകൾ കെട്ടുപോയി, ന്യൂസ് റീലും തുടങ്ങി. അല്ലെങ്കിലെന്തു മറുപടി പറയാനെന്ന് അപ്പോൾ പുരുഷോത്തമൻ ആശ്വസിച്ചു. രാധ അവളുടെ ഏററവും വലിയ കൂട്ടുകാരിയായിരുന്നപ്പോഴും, പിന്നീട് ഏററവും കടുത്ത ശത്രുവായപ്പോഴും പുരുഷോത്തമന് ലാഭമോ നഷ്ടമോ ഒന്നും തോന്നിയിട്ടില്ല. നേരത്തേ മമത തോന്നിയിട്ടില്ല. പിന്നീട് വൈരാഗ്യവും തോന്നിയിട്ടില്ല. അതുകൊണ്ടാണല്ലോ പടം കണ്ടുകൊണ്ടിരിക്കുമ്പോൾ മനസ്സിൽ പെട്ടെന്നു തോന്നിയതു്, ഭാര്യയോടു പറഞ്ഞതും.

"നമ്മുടെ കൃഷ്ണൻനായരുടെ ഭാര്യയ്ക്ക് വിധുബാലയുമായി നല്ല സാമ്യം."

മറുപടി എന്നോണം അച്ഛനും അമ്മയ്ക്കും ഇടയ്ക്കിരുന്ന മകൾ അയ്യോ എന്നു കരഞ്ഞു. പിന്നെ രോഷപൂർവ്വം അമ്മയോടു ചോദിക്കുന്നു: "ഇതെന്താണമ്മേ എന്നെ കിള്ളിയതു്?" പിന്നെ ഇരുട്ടിൽ ഉരുട്ടിപ്പിടിത്തം. മററുള്ളവർ അറിയുന്നതിനു മുൻപേ പുരുഷോത്തമൻ മകനെ ബലമായി പിടിച്ച് തന്നോടു ചേർത്തു.

"അമ്മ എന്നെ കിള്ളി അച്ഛാ."

അവൻ പുരുഷോത്തമന്റെ ചെകിട്ടിൽ കരഞ്ഞു.

"പോട്ടെ മോനെ."

അയാൾ അവന്റെ തുടയിൽ തടവിക്കൊണ്ട് അവനപ്പുറത്തിരിക്കുന്ന ഭാര്യയെ നോക്കി. അവൾ സിനിമ കാണുകയാണ്. കാണട്ടെ. നല്ലോണം കാണട്ടെ. മകനെ അടക്കിപ്പിടിച്ചിരുന്നുകൊണ്ട് പുരുഷോത്തമനും സിനിമ കണ്ടു.

പടം തീർന്ന് പുറത്തിറങ്ങി തിരക്കിൽ നിന്ന് ഒരു വിധത്തിൽ വണ്ടിയിറക്കി സ്റ്റാർട്ടുചെയ്യുമ്പോഴാണ് പുരുഷോത്തമൻ ഭാര്യയെ ശ്രദ്ധിച്ചതു്. അനന്തതയിൽ നോക്കി നില്ക്കുന്നു. കൊള്ളാം. വീട്ടിൽ എത്തട്ടെ. പോസു മാററാം.

വണ്ടി ഓടുമ്പോൾ ഒരു കാര്യം പുരുഷോത്തമൻ ശ്രദ്ധിച്ചു. ഭാര്യ തന്നെ സ്പർശിക്കുന്നതേയില്ല. മുൻപിൽ പകുതി പെട്രോൾ ടാങ്കിലും പകുതി സീററിലുമായാണ് മകൻ ഇരിക്കുന്നതു്. ഭാര്യ തൊട്ടു പിറകിൽ. മടിയിൽ മകളും. സാധാരണ അവൾ അയാളുടെ എളിയിലൂടെ കൈ ഇട്ട് ഉറുപ്പടങ്ങം പിടിച്ചാണിരിക്കുന്നതു്. ചിലപ്പോൾ ശ്വാസംമുട്ടിയിട്ടുണ്ട്. ഇപ്പോൾ പിടിത്തം പോയിട്ട് തൊടീലുപോലുമില്ല. തിരിഞ്ഞുനോക്കാതെ പുരുഷോത്തമൻ പറഞ്ഞു:

"എടീ, പിടിച്ചിരിക്ക്."

"ഓ. വേണ്ട."

അവൾ നിസ്സംഗയായിട്ടു പറഞ്ഞു.

"ടേണിങ് എടുക്കുമ്പോൾ മറിഞ്ഞു വീഴും."

പുരുഷോത്തമൻ പേടിപ്പിച്ചുനോക്കി,

''വീണു ചാകട്ടെ,''

എന്നായിരുന്നു മറുപടി.

''എടീ. കൊച്ചും വീഴും.''

''അതും തുലയട്ടെ.''

''സന്തോഷം'' എന്നു പറഞ്ഞു് പുരുഷോത്തമൻ പേടിച്ചു പേടിച്ചു് വണ്ടി ഓടിച്ചു. ഒരുവിധത്തിൽ വീട്ടിലെത്തി. ആരും വഴിയിലെങ്ങും വീണില്ല.

വണ്ടിയിൽ നിന്നിറങ്ങിയ ഉടനേ മകൻ പറഞ്ഞു:

''ഞാനിനി നിങ്ങടെക്കൂടെ സിനിമയ്ക്കില്ല. ററാററാ. ഗുഡ്ബൈ.''

അവനെ കുററം പറയാനൊക്കുമോ. പടം കാണുന്നതിനിടയ്ക്കു് ഓർക്കാപ്പുറത്തായിരുന്നു ഇഞ്ചെക്ഷൻ. ഇനിയും അതുണ്ടാവില്ലെന്നു് ആർക്കറിയാം. പുരുഷോത്തമനും മതിയായിരുന്നു. അയാൾ മകനെ തന്റെ സപ്പോർട്ടറിയിച്ചു:

''എനിക്കും ഇനി പടം കാണണ്ടാ മോനേ.''

''എന്തിനു പടം കാണുന്നു. ഹീറോയിൻ അടുത്ത ലെയിനിലല്ലേ താമസം. കാണണമെന്നു തോന്നുമ്പോൾ അങ്ങോട്ടു ചെന്നാൽമതി.''

പുരുഷോത്തമൻ ഒന്നാഞ്ഞതാണു്. പക്ഷേ അയാളുടെ കൈയിൽ അകപ്പെടുന്നതിനുമുൻപേ അവൾ അകത്തു കടന്നുകളഞ്ഞു.

വണ്ടി അകത്തുകയററി വച്ചിട്ടു് അയാൾ പുറത്തേമുറിയിൽത്തന്നെ സെററിയിൽ ഇരുന്നു. അകത്തോട്ടുപോകണ്ട. ചെളുക്കിന്റെ സരസ്വതീകടാക്ഷം ഇനിയും വല്ലതും കേട്ടാലോ. പിന്നെ ഒരു തലവേദന. സിനിമ കണ്ടുകഴിഞ്ഞാൽ ചിലപ്പോൾ അങ്ങനെയാണു്.

ഭാര്യ ഇതിനകം ഡ്രസ്സുമാറി വന്നു. പിന്നെ ഭർത്താവിനെ നിസ്സംഗഭാവത്തിലൊന്നു നോക്കി ചോദിച്ചു:

''ചായവേണോ?''

''കിട്ടിയാൽ കൊള്ളാം.''

അവൾ അടുക്കളയിൽ കയറുന്നതും പാത്രങ്ങൾ കലപിലശബ്ദം ഉണ്ടാക്കുന്നതും ശ്രദ്ധിച്ചു് പുരുഷോത്തമൻ ഇരുന്നു. അവൾക്കു് ദേഷ്യം ഉണ്ടാകുന്ന അവസരങ്ങളിൽ കൂടുതൽ ഉപദ്രവം സഹിക്കുന്നതു് അടുക്കളപ്പാത്രങ്ങളാണു്. അവയോടു് നിശ്ശബ്ദം അനുതാപം രേഖപ്പെടുത്തി അയാൾ ഇരിക്കവേ ചായ എത്തി.

അയാൾക്കുള്ള ചായ കൈയിൽ കൊടുക്കാതെ, സ്നേഹമുള്ള സമയം അതാണു് പതിവു്, ടീപ്പോയിയിൽവച്ചു് സ്വന്തം കപ്പ് കൈയിൽ വച്ചുകൊണ്ടുതന്നെ അവൾ പുരുഷോത്തമനെ തിരെയുള്ള സെററിയിൽ ഇരുന്നു. പിന്നെയാണു് ചോദ്യം;

''സിനിമ എങ്ങനെയിരുന്നു?''

പുരുഷോത്തമൻ തലയൊന്നാട്ടിക്കാണിച്ചു. സോ സോ. ഇവളുടെ ഉദ്ദേശ്യം എന്തായിരിക്കും എന്നു ചിന്തിച്ചതു് ചായ ഒരു കവിൾ അകത്താക്കിക്കഴിഞ്ഞാണു്. അപ്പോൾ അവൾ ചോദിക്കുന്നു:

''വിധുബാല എങ്ങനെയിരിക്കുന്നു?''

ഉദ്ദേശ്യം മനസ്സിലായി, പുരുഷോത്തമൻ പറഞ്ഞു:

''മാർവലസ്സ്.''

''മാർവലസ്സ്.''

ശബ്ദത്തോടെ ഒഴിഞ്ഞ കപ്പ് ടീപ്പോയിയിൽ വച്ചു് അവൾ ചോദിച്ചു:

''നിങ്ങൾ സിനിമ കാണുകയായിരുന്നോ, അതോ അവളെ കാണുകയായിരുന്നോ?''

''രണ്ടും.''

പുരുഷോത്തമൻ സത്യമാണു പറഞ്ഞതു്.

അവൾ പിന്നെ ഒന്നും പറയാതെ കുറെനേരം അയാളെത്തന്നെ തുറിച്ചുനോക്കിയിരുന്നു. പുരുഷോത്തമൻ ധിറുതി ഒന്നും കൂടാതെ ഒരു സിഗരററു കത്തിച്ചു് അതിന്റെ പുക വളയങ്ങളായി മുകളിലേക്കു വിട്ടുകൊണ്ടു് രണ്ടു പെഗ്ഗടിച്ചവനെപ്പോലെ കണ്ണുകൾ ചിമ്മി അവളെ നോക്കിയിരുന്നു. കുറെനേരം അങ്ങനെയിരുന്നു കാണണം. അവസാനം നോട്ടമത്സരം മതിയാക്കി അവൾ ചോദിച്ചു:

''എന്താണീ വിധുബാലയിലിത്ര പ്രത്യേകത?''

''ഡാററ് ഡിപ്പെൻസ്.''

പുരുഷോത്തമൻ പറഞ്ഞു.

''അവളെക്കാൾ എത്ര നന്നായി അഭിനയിക്കും ലക്ഷ്മി.''

''അതു് നിന്റെ അഭിപ്രായം.''

പിന്നെ കുറെ നേരത്തേക്കു് മിണ്ടാട്ടമില്ല. ചോദ്യാവലി അവസാനിച്ചോ എന്നു് പുരുഷോത്തമൻ സംശയിച്ചപ്പോഴാണു് അടുത്തതു്.

''വിധുബാല കരിപോലെ കറുത്തിട്ടാണെന്നറിയോ?''

''കറുപ്പിനു് ഏഴഴകാണെന്നല്ലേ?''

അവൾ പിടഞ്ഞെഴുന്നേററു. പിന്നെ രൗദ്രഭാവത്തിൽ അയാളെ നോക്കി, അടുത്തനിമിഷം 'എന്റീശ്വരാ' എന്നു വിളിച്ചുകൊണ്ടു് വാതിൽക്കർട്ടൺ തള്ളിമാററി അകത്തേക്കു പോയി. നിർഗ്ഗുണബ്രഹ്മമായി, അവളുടെ ചവിട്ടികുതിച്ചുള്ള പോക്കു നോക്കിയിരുന്നു് പുരുഷോത്തമൻ ചായ കുടിച്ചു. അതു തണുത്തുകഴിഞ്ഞിരുന്നു.



അപ്പോൾ മനസ്സിലായി, തലവേദന കൂടുകയാണു്. ഇനി ഒരാസ്പ്രോ കഴിക്കണം. എഴുന്നേൽക്കുമ്പോൾ മകൻ അകത്തുനിന്നു വന്നു. ഉത്കണ്ഠ നിഴലിക്കുന്ന കണ്ണുകളാൽ അച്ഛനെ പരതി അവൻ ചോദിച്ചു:

''എന്താണച്ഛാ?''

അവനോടെന്തു പറയാൻ. ''ഒന്നുമില്ല.'' പുരുഷോത്തമൻ അവനെ തലോടി പറഞ്ഞു: ''മോൻ ഇവിടിരുന്നു് വല്ലതും വായിക്കു്. മോളെവിടെ?''

''ഉറങ്ങി.''

പുരുഷോത്തമൻ പിന്നെ അകത്തേക്കു കടന്നു; അലമാരയിൽ ആസ്പ്രോ പരതുന്നതിനിടയിൽ ഭാര്യയെ നോക്കി.

അവൾ കട്ടിലിൽ കമിഴ്ന്നുകിടക്കുകയാണു്. കരയുന്നുമുണ്ടെന്നു തോന്നി. അതിലിടപെടുന്നതിനുമുമ്പു് ആസ്പ്രോ കണ്ടുപിടിക്കണമല്ലോ. കരച്ചിൽ പിന്നെ നിറുത്താം. അങ്ങനെ അവഗണിക്കാൻ പററുന്ന ഒന്നാണോ തലവേദന. അവസാനം പുരുഷോത്തമൻ ആസ്പ്രോ കണ്ടുപിടിച്ചു. ഒരു അനാസിനും. അവ ഓരോന്നു് ഒരുമിച്ചു കഴിച്ചാൽ തലവേദനയ്ക്കു് ഉടനടി ശമനമുണ്ടാകും എന്നാണു് പുരുഷോത്തമന്റെ കണ്ടുപിടിത്തം. അനാസിനും ആസ്പ്രോയും തിന്നു് ഒരുഗ്ലാസ് വെള്ളവും കുടിച്ചുകഴിഞ്ഞു് അയാൾ അടുത്ത ദുരിതാശ്വാസനടപടിയിലേക്കു കടന്നു.

പുരുഷോത്തമൻ കട്ടിലിൽ ഇരുന്നു. ഭാര്യയെ ഒന്നു തലോടി.

അവൾ അയാളുടെ കൈ തട്ടിത്തെറിപ്പിച്ചിട്ടു പറഞ്ഞു:

''പോയി വിധുബാലയെ തടവു്.''

''അതിനു് വിധുബാലയെ കിട്ടണ്ടേ?''

അവൾ ഉരുണ്ടുപിരണ്ടെഴുന്നേററു. പിന്നെ തീ പാറുന്ന കണ്ണുകളാൽ അയാളെ നോക്കി ചോദിച്ചു:

''അപ്പോൾ കിട്ടിയാൽ തടവും അല്ലേ!''

ഇതിനു് എന്തു മറുപടിയാണു് പറയുക. പുരുഷോത്തമൻ ഒന്നു ചിരിച്ചുനോക്കി. ഒരു ഫലവുമുണ്ടായില്ല. ചിരിച്ചിട്ടു ഫലമില്ലെങ്കിൽ പിന്നെ കരയുകയാണു വേണ്ടതു്. പക്ഷേ, അതിനു തുനിയുന്നതിനുമുൻപു് ഭാര്യ കട്ടിലിൽനിന്നാർന്നിറങ്ങി. സാവധാനം സാരി മാറി. വീട്ടിലുടുക്കുന്ന സാരിയണിഞ്ഞു് അടുക്കളയിലേക്കു പോയി.

യുദ്ധ വിരാമമാണോ എന്നു പുരുഷോത്തമൻ സംശയിച്ചു.

പക്ഷേ, ഉച്ചയ്ക്കുണ്ണാൻ വിളിച്ചതു് മകനാണു്. അതു ശരി. അപ്പോൾ യുദ്ധം അവസാനിച്ചിട്ടില്ല. സീസ്ഫയറാണു്.

ഊണു കഴിക്കുന്നതിനിടയ്ക്കു് അയാൾ ഭാര്യയെ ഇടക്കണ്ണിട്ടു് ഒന്നുരണ്ടുവട്ടം നോക്കി. മഹിള പ്ളേററിൽത്തന്നെ നോക്കിയിരുന്നു് ഉണ്ണുകയാണു്. ഒരിക്കൽ അവളും ഇടക്കണ്ണിട്ടു നോക്കിയപ്പോൾ കണ്ണുകളൊന്നിടഞ്ഞു. പുരുഷോത്തമൻ ഒന്നു ചിരിച്ചുനോക്കി. അല്പം തെളിഞ്ഞിരുന്ന ഭാര്യയുടെ മുഖം പെട്ടെന്നു് ഇരുളുന്നതു കണ്ടപ്പോൾ പുരുഷോത്തമൻ ആ ചിരി അങ്ങു വിഴുങ്ങി.

ശീത സമരം രണ്ടുദിവസത്തേക്കു തുടർന്നു. പത്തുകൊല്ലത്തെ ദാമ്പത്യജീവിതത്തിൽ ആദ്യമായിട്ടാണത്തരം അനുഭവം. വഴക്കുകൾ ഉണ്ടായിട്ടില്ലെന്നല്ല. അതു് പലപ്പോഴും സംഭവിച്ചിട്ടുണ്ടു്. പക്ഷേ, ആ പിണക്കങ്ങളും ഉരസലുകളും ചില മണിക്കൂറുകൾ നേരത്തേക്കു മാത്രമായിരുന്നു. ആദ്യത്തെ ദിവസം പുരുഷോത്തമൻ കടിച്ചുപിടിച്ചു നിന്നു. പക്ഷേ, രണ്ടാമത്തെ ദിവസമായപ്പോൾ എന്തോ ഒരു ശ്വാസംമുട്ടൽ. പുറം തിരിഞ്ഞു കിടക്കുന്ന രണ്ടാമത്തെ രാത്രിയിൽ കുട്ടികൾ രണ്ടും ഉറങ്ങിക്കഴിഞ്ഞെന്നു തീർച്ചപ്പെടുത്തി, അവസാനം പുരുഷോത്തമൻ പേടിച്ചുപേടിച്ചൊന്നു് ഭാര്യയുടെ തോളിൽ തൊട്ടുനോക്കി. കുഴപ്പമൊന്നും ഉണ്ടായില്ല. അപ്പോൾ അല്പം ധൈര്യമായി അല്പം കൂടി കടത്തിത്തൊട്ടു. അടുത്ത നിമിഷം അവൾ കരച്ചിലും തുടങ്ങി.

''ശ്ശെടാ.'' പുരുഷോത്തമൻ പറഞ്ഞു: ''കരയാതെ. പൊന്നല്ലേ, പൊടിയല്ലേ?''

എന്നിട്ടും കുറേനേരംകൂടി ഭാര്യ കരഞ്ഞു. പുരുഷോത്തമൻ കരയാതെ തൊട്ടും തലോടിയും കിടന്നു. അവസാനം ഒരു വാക്കുപോലും സംസാരിക്കാതെ ഇരുവരും ഉറങ്ങുകയും ചെയ്തു.

അടുത്ത ദിവസം ഭാര്യയാണു് ആദ്യം ഉണർന്നതു്. പുരുഷോത്തമൻ കണ്ണു തുറന്നതു്, നാണിച്ചു് ഒരു ചെറിയ ചിരി സഹിതം ഒരു കപ്പ് കട്ടനുമായി ഭാര്യ കുലുക്കി വിളിച്ചുണർത്തിയപ്പോഴാണു്. കാപ്പി വാങ്ങി കുടിക്കുന്നതിനിടയിൽ പുരുഷോത്തമൻ ചോദിച്ചു:

''പിണക്കമൊക്കെ തീർന്നോ?''

തീർന്നതിനാലായിരിക്കണം അവൾ കുറച്ചുകൂടി തുറന്നു ചിരിച്ചു. പുരുഷോത്തമൻ ഒഴിഞ്ഞ കാപ്പിപ്പാത്രം അടുത്തുള്ള മേശയിൽവച്ചു് ഭാര്യയെ ഒന്നു കെട്ടിപ്പിടിക്കാമെന്നു വിചാരിച്ചപ്പോൾ ബാത്ത്റൂമിൽനിന്നു് വെള്ളമുതിരുന്ന മുടിയുമായി വന്ന മകൻ പറയുന്നു:



''അച്ഛാ, ഞാനിന്നു് സ്ക്കൂളിൽ പോകുന്നില്ല.''

''ഉം?''

പുരുഷോത്തമൻ ചോദിച്ചു.

''സന്തോഷം.''

''നീ ഇന്നലെ സ്ക്കൂളിൽ പോയോ?''

അവന്റെ അമ്മ ചോദിച്ചു.

''ഇല്ല.''

''എന്തായിരുന്നു കാരണം?''

''സങ്കടം.''

അച്ഛനും അമ്മയും തമ്മിലുണ്ടായ പിണക്കത്തിൽ ദുഃഖിച്ചു് സ്ക്കൂളിൽ പോകാതിരുന്ന മകൻ അടുത്തദിവസം പിണക്കം തീർന്നതിലുള്ള സന്തോഷം കാരണം സ്ക്കൂളിൽ പോകുന്നില്ലത്രേ. ഇവനു് പ്രഹരാദികഷായം തന്നെ വേണ്ടിയിരിക്കുന്നു. പുരുഷോത്തമൻ ചോദിച്ചു:

''എവിടെടീ ചൂരൽ?''

''അടിക്കണ്ട അച്ഛാ. അയാം ഗോയിങ്.''

മകൻ സന്തോഷമുപേക്ഷിച്ചു് മുടി ചീകാൻ തുടങ്ങി. പുരുഷോത്തമൻ ഒരുനിമിഷം ഭാര്യയെ നോക്കി. അവൾക്കതിന്റെ അർത്ഥം മനസ്സിലായോ എന്തോ? ഇല്ലെന്നു് രണ്ടുദിവസങ്ങൾ കഴിഞ്ഞപ്പോൾ പുരുഷോത്തമനു് മനസ്സിലായി.

അയാൾ അടുത്തുതന്നെയുള്ള കടയിൽ ഒരു പായ്ക്കററു സിഗരററു വാങ്ങാൻ പോയിട്ടു വന്നതായിരുന്നു. സിഗരററു കിട്ടാൻ രണ്ടു മിനിററു താമസിച്ചു. പിന്നെ കടയിൽ കണ്ട ഒരു പരിചയക്കാരനോടു് മൂന്നുമിനിററു് സംസാരിച്ചു. ആകെ പത്തു മിനിറെറടുത്തു എന്നു പറയുകയായിരുന്നു. തിരിച്ചു ചെന്നപ്പോൾ ഭാര്യ ഗേററിൽ പിടിച്ചു നിൽക്കുകയാണു്. അയാൾ ഇറങ്ങുമ്പോൾ അവൾ കുളിയുടെ ബാലപാഠങ്ങളായ പച്ചമഞ്ഞൾ തേപ്പും എണ്ണതേപ്പും കഴിഞ്ഞു നിൽക്കുകയായിരുന്നു.

''നീ കുളിച്ചില്ലേ ഇതുവരെ?''

പുരുഷോത്തമൻ ചോദിച്ചു.

മറുപടി ഇല്ല. ഗേററടച്ചു് അകത്തു വന്നു് അയാൾക്കു പിറകിൽ വാതിലും അടച്ചു കഴിഞ്ഞു് ചോദ്യമാണു്.

''സിഗരററു വാങ്ങാൻ ഇത്രേം സമയം വേണം അല്ലേ?''

പുരുഷോത്തമൻ പറഞ്ഞു:

''മനസ്സിലായില്ല.''

അയാളെ മനസ്സിലാക്കാൻ നിൽക്കാതെ അവൾ കുളിമുറിയിലേക്കു പോയി. കുളികഴിഞ്ഞു വന്നിട്ടും സംസാരമൊന്നും ഉണ്ടായതുമില്ല. ശീത സമരം വീണ്ടും തുടങ്ങി എന്നു സാരം. വർത്തമാനം വളരെ കുറവു്. അതു നല്ലതുതന്നെ എന്നു് പുരുഷോത്തമനും വിചാരിച്ചു. ഇവളോടു വർത്തമാനം പറഞ്ഞാലാണല്ലോ കുഴപ്പം.

പക്ഷേ, ഒരു ദിവസം രാത്രിയിൽ അവൾ വർത്തമാനംതുടങ്ങി.

''നിങ്ങൾക്കിപ്പോൾ പഴയതുപോലെഎന്നോടുസ്നേഹമില്ല.''

''പ്ലീസ് എക്സ്പ്ലെയ്ൻ.'' പുരുഷോത്തമൻ പറഞ്ഞു:

''നിങ്ങൾ എന്നോടു് ഒരു തമാശപോലും പറയുന്നില്ല.''

പുരുഷോത്തമൻ ചോദിച്ചു:

''എന്തുതരം തമാശയാണു പറയേണ്ടത്. മാർഷൽ ടൈപ്പ്. സുകുമാർ ജനസ്സ്. വേളൂർ കൃഷ്ണൻകുട്ടി വക.''

''എനിക്കു നിങ്ങളുടെ തമാശ മതി.''

നീയാണ് സതി ശീലാവതി. പുരുഷോത്തമൻ ഭാര്യയുമായി അല്പം തമാശ പറഞ്ഞുകളയാമെന്നു കരുതി. അയാൾ ചോദിച്ചു:

''കുറച്ചധികം കാശ് നമുക്കു കിട്ടി എന്നു വിചാരിക്കുക.''

''എത്ര?''

''ഒരു പത്തുലക്ഷം.''

''എങ്കിൽ എനിക്കെത്ര സാരി വാങ്ങിച്ചു തരും?''

അവൾ തിടുക്കപ്പെട്ടാണ് ചോദിക്കുന്നത്. അവൾക്ക് ഹാസ്യബോധം ഉണ്ടെന്ന് പുരുഷോത്തമൻ സമ്മതിച്ചു. എന്നിട്ടയാൾ പറഞ്ഞു:

''അതൊക്കെ പിന്നെ. ആദ്യം ഞാൻ ഒരു പടംപിടിക്കും.''

ഭാര്യയുടെ മുഖം പെട്ടെന്നിടിഞ്ഞതു കണ്ടെങ്കിലും പുരുഷോത്തമൻ വഴിതിരിയേണ്ടതായിരുന്നു. പക്ഷേ തമാശ പറയാനുള്ള വ്യഗ്രതയിൽ അയാൾ ആ ഭാവമാററം അവഗണിച്ചു. അയാൾ പറഞ്ഞു; ''കണ്ടില്ലേ വെറുതെയാണോ താടിയൊക്കെ വച്ചുകൊണ്ടു നടക്കുന്നത്. പടംപിടിക്കാനുള്ള വഴിയിലെ ഒന്നാമത്തെ പടി. ബക്കർ, പത്മരാജൻ, അരവിന്ദൻ—''

ലിസ്ററ് മുഴുവനാക്കുന്നതിനു മുൻപേ അവൾ പറയുന്നു;

''ഒരു ലാടം കൈയിലുണ്ട്. ഇനി മൂന്നു ലാടവും ഒരു കുതിരയേം കിട്ടിയാൽ ഓടിക്കാമെന്നു പറഞ്ഞു കേട്ടിട്ടേയുള്ളു.''

ഇതാണ് സാക്ഷാൽ സ്നബ്ബ്. എന്നിട്ടും പുരുഷോത്തമൻ വകവച്ചില്ല. അയാൾ പറഞ്ഞു: കഥ; തിരക്കഥ, സംഭാഷണം, സംവിധാനം, എല്ലാ വകയിലും ഒന്നു കൈവയ്ക്കണം.''

അപ്പോൾ വരുന്നതാണ് യഥാർത്ഥ പ്രോത്സാഹനം.

''ഇത്രേമൊക്കെയായില്ലേ. നായകനായിട്ടുകൂടി ഒന്നു നോക്കുക.''

''യേസ്. താങ്ക് യൂ.''

ചിരിച്ചുമറിഞ്ഞാണ് അടുത്തചോദ്യം:

''നായികയോ?''

പുരുഷോത്തമൻ പറഞ്ഞുപോയി:

''വിധുബാല.''

ശ്,

കോമഡി വീണ്ടും ട്രാജഡിയിലേക്ക് എടുത്തുചാടി. കൂടംകൊണ്ട് തലയ്ക്കടിയേററതുപോലെ പുരുഷോത്തമൻ കുറെനേരമിരുന്നുപോയി. ബോധം വന്നപ്പോൾ ഈ വിഡ്ഢിത്തം പറഞ്ഞ നാക്ക് കടിച്ചു പറിച്ചു കളയണമെന്നാണ് തോന്നിയത്. പല്ലുകൾ ആവതു ശ്രമിക്കുകയും ചെയ്തു. നാക്ക് അകത്തു ചുരുണ്ടുകൂടിയിരുന്നു രക്ഷപ്പെട്ടു.

ബോധംവന്നു ശ്രദ്ധിച്ചപ്പോൾ ഭാര്യ അടുത്തെങ്ങുമില്ല. പുരുഷോത്തമൻ അടുത്തു കിടന്നുറങ്ങുന്ന മക്കളെ ശ്രദ്ധിച്ചു. ശാന്തമായ ഉറക്കം. ഈ രാത്രിയിൽ ഇവൾ എവിടെപ്പോയി? പെട്ടെന്നയാളുടെ ചങ്കിടിച്ചു. പെട്രോളിൻെറ രൂക്ഷഗന്ധം. പുരുഷോത്തമൻ ഒരു കുതിപ്പിനു ഡ്രോയിങ് റൂമിൽ ചെന്നപ്പോൾ ഭാര്യ വണ്ടിയിൽനിന്ന് ഒരു കപ്പിയിൽ പെട്രോൾ ഊററുകയാണ്.

അയാൾ അതാദ്യം പിടിച്ചുവാങ്ങിച്ചു. പിന്നെ കവിളുനോക്കി ഒരൊററ അടിയും കൊടുത്തു. അല്ല പിന്നെ.

അവൾ ചീറി.

''എന്നെ തല്ലരുത്.''

''നിന്നെ ഞാൻ അറക്കും.'' പുരുഷോത്തമൻ ചോദിച്ചു: ''ദാഹിക്കുമ്പോൾ കുടിക്കാൻ പററിയതാണ് പെട്രോൾ എന്നു വിചാരിച്ചോ?''

അവൾ മറുപടി പറയാതെ ക്രുദ്ധിച്ച് അയാളെ നോക്കിനിന്നതേയുള്ളു.

പുരുഷോത്തമൻ പറഞ്ഞു:

''മോളകത്തുപോ. പോയിക്കിടന്നുറങ്ങ്.''

''ഞാനിന്ന് ചാകും.'' എന്നു പറഞ്ഞ് താഴെയിരുന്ന കപ്പിയെടുക്കാനാണവൾ തുനിഞ്ഞത്. പുരുഷോത്തമൻ ഒരടികൂടി അടിച്ചു. മറേറക്കവിളിൽ. ആദ്യത്തേതിലും ശക്തിയായി. ആ അടിയുടെ ശക്തിയിൽ വീഴാതിരിക്കാൻ വണ്ടിയുടെ സീററിൽ കയറിപ്പിടിച്ച അവൾ സീററും പറിച്ചെടുത്തുകൊണ്ടാണ് ദൂരെപ്പോയിവീണത്. അവിടെ കിടന്നുകൊണ്ടവൾ വിളിച്ചുപറഞ്ഞു:

''ദുഷ്ടാ മഹാ പാപീ, നിനക്ക് വിധുബാലയെ മതി, അല്ലേ? സിഗരററുവാങ്ങിക്കാൻ പോയാൽ അവളുടെ വീടിനു മുമ്പിൽക്കൂടി വഴി. മാർക്കററിൽ പോയാൽ ആ വഴി, തലമുടിവെട്ടാൻ പോയാൽ ആ വഴി.''

പുരുഷോത്തമൻ ചോദിച്ചു:

''നീ പോയിക്കിടക്കുന്നോ അതോ ഇനിയും വേണോ?''

അവൾ അല്പനേരംകൂടി അയാളെ ക്രുദ്ധയായി നോക്കിനിന്നു. പിന്നെ എഴുന്നേററ് ആടിയാടി അകത്തേക്കുപോയി.

അവൾ കുട്ടികൾക്കരികിലായി കിടന്നു കഴിഞ്ഞ് പുരുഷോത്തമൻ കിടപ്പുമുറിയുടെവാതിൽ അകത്തുനിന്നടച്ചു. പിന്നെ വാതിലിനുചേർത്ത് ബെഡ്ഷീററു വിരിച്ചു നിലത്തു കിടന്നു. രാത്രിയൊന്നു കഴിക്കണം. രാവിലെ ഇതിനെന്തെങ്കിലും പരിഹാരം കണ്ടുപിടിക്കണം. ഇതിങ്ങനെ പോയാൽ എവിടെച്ചെന്നവസാനിക്കും? ഒരു പ്രാവശ്യം പെട്രോൾ എടുത്തപ്പോൾ വീട്ടിലുണ്ടായിരുന്നതു കൊണ്ടു രക്ഷപ്പെട്ടു. ഇനിയും ആ ബുദ്ധി തോന്നിയാലോ. എപ്പോഴും വീട്ടിൽ കുത്തിപ്പിടിച്ചിരിക്കാനൊക്കുമോ?

അടുത്തദിവസം രാഹുകാലമൊക്കെ നോക്കി പേടിച്ചു പേടിച്ച് പുരുഷോത്തമൻ ഭാര്യയോടു ചോദിച്ചു:

''നമുക്ക് ഒരു ഡോക്ടറെ ഒന്നു കണ്ടാലോ?''

സൈക്യാട്രിസ്റ്റിനെ എന്നാണുദ്ദേശിച്ചത്. പക്ഷേ അങ്ങനെ പറഞ്ഞാൽ പ്രതികരണം എന്തായിരിക്കുമെന്ന് കലശലായ പേടി. പക്ഷേ അദ്ഭുതം. അവൾ പറയുകയാണ്.

''ശരിയാണ്. ഞാനും അത് ഇന്നലെ മുതൽ വിചാരിക്കുന്നു.''

''എന്തൊരു മനപ്പൊരുത്തം അല്ലേ?''

അപ്പോൾ അവൾ പറയുകയാണ്:

''നിങ്ങൾക്കെന്തോ കാര്യമായ [illegible] സുഖക്കേടുണ്ട്.''

പുരുഷോത്തമൻ വായ്പൊളിച്ചിരുന്നു.

പക്ഷേ, അവൾ അതു ശ്രദ്ധിക്കാതെ തുടർന്നു: ''നിങ്ങൾക്കീയിടെയായി ശരിയായ ഉറക്കമില്ല. രാത്രിയിൽ ഉറക്കത്തിൽ അങ്ങോട്ടുമിങ്ങോട്ടും തിരിഞ്ഞു മറിയുന്നു. പിന്നെ ഏതോ പെണ്ണുങ്ങളുടെ പേരൊക്കെ വിളിച്ചുപറയുന്നു.''

ഇതൊക്കെ ശരിയാണെങ്കിൽ തനിക്ക് എന്തോ കാര്യമായ അസുഖമുണ്ടെന്ന് പുരുഷോത്തമനു തോന്നി. ആകാംക്ഷയോടെ അയാൾ ചോദിച്ചു:

''ആരുടെ പേരൊക്കെയാണ് ഞാൻ ഉറക്കത്തിൽ ജപിക്കുന്നത്?''

''ആവോ തിരിയുന്നില്ല.''

അവൾ ഒന്നു തിരിഞ്ഞു മറിഞ്ഞു.

എത്രയായാലും ആശുപത്രിയിൽ പോകണമെന്ന് പുരുഷോത്തമൻ തീർച്ചയാക്കി. അങ്ങനെയാണ് അടുത്ത ദിവസം തന്നെ മകനെ സ്കൂളിൽവിട്ട് രണ്ടുപേരും ആശുപത്രിയിലേക്കുതിരിച്ചത്. യാത്രോദ്ദേശ്യം ആരോടും പറഞ്ഞില്ല. നാണക്കേട്. ആരും അറിയല്ലേ [illegible] എന്നു പ്രാർത്ഥിച്ചാണ് ആശുപത്രിയിൽ എത്തിയത്.

സൈക്യാട്രിക് മുൻപിലുള്ള ബെഞ്ചിൽ പുരുഷോത്തമൻ ഇരുന്നു. ഭാര്യയോട് വേണമെങ്കിൽ അകത്തുകടന്നിരുന്നുകൊള്ളാനും പറഞ്ഞു. നാണക്കേട് സഹിക്കേണ്ട. പക്ഷേ അവൾ അകത്തേക്കെങ്ങും പോകാതെ കണവനെ ചുററിപ്പററിത്തന്നെ നിൽക്കാനാണു ഭാവം. ഇടയ്ക്കിടയ്ക്ക് നടക്കും. ഭിത്തി ചാരിനിൽക്കും. ഇടയ്ക്കെപ്പോഴോ ആരോ പെണ്ണുങ്ങളോട് സ്വകാര്യം പറയുന്നതും പുരുഷോത്തമൻ കണ്ടു. അവരൊക്കെ സഹതാപപൂർവ്വം അയാളെ നോക്കുകയും ചെയ്തു. പുരുഷോത്തമൻ കുനിപ്പിടിച്ചിരുന്നു.

അപ്പോൾ അടുത്തുനിന്ന് ഭാര്യ മന്ത്രിക്കുന്നു:

''ശ്ശേ, നാണക്കേടുതന്നെ.''

അവൾക്കും അത് മനസ്സിലായിത്തുടങ്ങിയിരിക്കുന്നു. പുരുഷോത്തമൻ എന്നിട്ടും കമന്റൊന്നും പാസ്സാക്കാതെ ഇരുന്നപ്പോൾ ഭാര്യ രഹസ്യമായിട്ടാണ് പറയുന്നത്:

''നമുക്കങ്ങുപോകാം.''

പുരുഷോത്തമൻ എന്നിട്ടും മിണ്ടിയില്ല.

അപ്പോൾ പ്രോത്സാഹനം:

''നിങ്ങൾ എവിടെ വേണേൽ പൊയ്ക്കോ. ആരെവേണേൽ നോക്കിക്കോ. ഞാൻ വഴക്കിടാനൊന്നും വരുന്നില്ല.''

പുരുഷോത്തമൻ ഭാര്യയെ സഹതാപപൂർവ്വം നോക്കിയിരുന്നു കുറെനേരം. പിന്നെയാണു ശ്രദ്ധിക്കുന്നത്. ഒരുത്തൻ കുറെ നേരമായി ചക്കറടിക്കുന്നു. ഒരു കറമ്പൻ. മുഖപരിചയമുണ്ട്. അത്രമാത്രം. അവൻ ഇതിനുള്ളിൽ നാലോ അഞ്ചോ വട്ടം അങ്ങോട്ടുമിങ്ങോട്ടും നടന്നുകഴിഞ്ഞിട്ടുണ്ടെന്ന് പുരുഷോത്തമനു തോന്നി. ഒന്നു നോക്കിയതേയുള്ളു. അവനൊരു ചിരി. എന്നിട്ട് വേഗം അടുത്തുവന്നു. രഹസ്യമായി ചോദിച്ചു:

''ആർക്കാണസുഖം?''

പുരുഷോത്തമൻ പറഞ്ഞു:

''എനിക്കുതന്നെ.''

അപ്പോൾ അവൻ ബെഞ്ചിൽ പുരുഷോത്തമനടുത്തായി ഇരുന്നു. കാര്യമായി സംസാരിക്കാനാണ് ഭാവം. പുരുഷോത്തമൻ ഭാര്യയെ നോക്കി. അവൾ പ്രേതത്തെ കണ്ടതുപോലെ നിൽക്കുകയാണ്. ശരി, എത്രയായാലും സഹിക്കുകതന്നെ.

അവൻ ക്രോസ് തുടങ്ങി.

''എത്രനാളായി തുടങ്ങിയിട്ട്?''

''നോ ഐഡിയ.''

പുരുഷോത്തമൻ പറഞ്ഞു.

''ഒരൂഹം?''

''അതുമില്ല. അതുകൊണ്ടാണല്ലോ ഇങ്ങു വന്നത്.''

''ഷോക്കടിച്ചോ?''

''ആ. പണ്ടെങ്ങാണ്ട്. ഹീററർ നന്നാക്കിക്കൊണ്ടിരുന്നപ്പോൾ ഒന്നടിച്ചിട്ടുണ്ട്.''

''അതല്ല. ഷോക്ക് ട്രീററ്മെൻററ്.''

''അതെന്തുട്ടാണ്?''

''ഇതിനുതാണ് ചികിത്സ,'' അവൻ വിശദീകരിച്ചു. ''എൻെറ ഭാര്യയേംകൊണ്ട് ഞാൻ കുറെ നടന്നതല്ലേ സാർ, എത്ര പ്രാവശ്യം ഷോക്കടിപ്പിച്ചതാ, വല്ല ഗുണവുമുണ്ടായോ? അവസാനം നാട്ടിൽ കൊണ്ടുപോയി. അവിടെ ശാന്തകുമാറാണ് നോക്കിയത്. കേട്ടിട്ടില്ലേ?''

''ഉണ്ട്,'' പുരുഷോത്തമൻ ചോദിച്ചു: ''അബൻ ഇപ്പോഴും ജീവിച്ചിരിക്കുന്നുവോ?''

പെട്ടെന്ന് കറമ്പൻ നെഞ്ചിൽ കൈവച്ചു. 'എക്സ്ക്യൂസ് മി' എന്നു പറഞ്ഞെഴുന്നേററ് ധിറുതിയിൽ ഈ.സി.ജി. ക്ലിനിക്കിലേക്കു കയറി. ഹാർട്ടററാക്കുവല്ലതും വന്നുവോ എന്ന ഭയന്ന്, പുരുഷോത്തമനിരിക്കെ ഡോക്ടർ എത്തി.

പുരുഷോത്തമൻ എന്നിട്ടും ഒന്നു മടിച്ചിരുന്നു. പക്ഷേ, ഭാര്യക്കു മടിയൊന്നുമില്ല. അവൾ നേരെ അകത്തു കയറിപ്പോയി. അൽപനേരം കഴിഞ്ഞപ്പോൾ പുരുഷോത്തമനും എഴുന്നേററു. നനഞ്ഞില്ലേ. ഇനി കുളിച്ചുതന്നെ കയറാം. പക്ഷേ ക്യാബിനിലേക്ക് തലയൊന്നെത്തിച്ചു നോക്കിയപ്പോൾ ഡോക്ടർ സാബ് കൈ ഉയർത്തി വിലക്കി:

''ലെററ് ഹേർ ഫിനിഷ്.''

അവൾ പുരുഷോത്തമനെ ഫിനിഷ് ചെയ്തു കഴിഞ്ഞായിരിക്കണം, അവസാനം അയാൾക്കും അകത്തേക്കു ചെല്ലാൻ അനുമതി കിട്ടി.

''വാട്ടീസ് ദ പ്രോബ്ളം മാൻ?''

ഡോക്ടർ സാബ് ചോദിച്ചു.

പുരുഷോത്തമൻ തൻെറ വേർഷൻ പറഞ്ഞു.

''ഈസ് ദേർ എനി സബ്സ്റ്റൻസ് ഇൻ ഇററ്.''

കഥ കേട്ടുകഴിഞ്ഞ് ഡോക്ടർ ചോദിച്ചു.

''നോട്ട് ഈവൻ ആൻ അയോട്ടാ ഓഫ് ഇററ്.''

ഡോക്ടർ സാബ് രോഗികളിരുവരേയും മാറി മാറി നോക്കി. പിന്നെ ചോദിച്ചു:

''വാട്ട് എബൗട്ട് ഹെർ സ്ലീപ്പ്. ഈസ് ഇററ് സൗണ്ട്?''

''ഹൗ കാൻ ഐ സേ? ഇററീസ് ഷീ ഹൂ ഈസ് വാച്ചിങ് മീ ആൻഡ് കംപ്ലയിനിങ്.''

ഡോക്ടർ സാബ് ഉറക്കെച്ചിരിച്ചു. ചിരിച്ചുകൊണ്ടുതന്നെ പ്രിസ്ക്രിപ്ഷൻ എഴുതി. കൽമനോഡ്. ഉറങ്ങാൻ കിടക്കുമ്പോൾ ഒരെണ്ണം കഴിക്കുക. ഒരാഴ്ച. ''കം ആഫ്ററർ വൺ വീക്ക്.''

വീട്ടിൽ ചെന്നുകഴിഞ്ഞ് മരുന്നുകഴിക്കേണ്ടവിധം ഒന്നുകൂടി പറഞ്ഞുകൊടുത്തേക്കാമെന്നു കരുതിയപ്പോളാണ് ഭാര്യയുടെ സംശയം.

''അപ്പോൾ നിങ്ങൾക്ക് മരുന്നൊന്നും തന്നില്ലേ?''

''ഇല്ല.''

പുരുഷോത്തമൻ പറഞ്ഞു.

അങ്ങനെയോ. അവൾ എന്തോ ഭയങ്കര ചതിയിൽപെട്ട മട്ടിൽ അയാളെ നോക്കിയിരുന്നു. പിന്നെ ആശ്വസിച്ചു.

''കഥ മുഴുവൻ കേൾക്കുമ്പോൾ മരുന്ന് നിങ്ങൾക്കാവും.''

''കഴിച്ചുകൊള്ളാം.''

പുരുഷോത്തമൻ സമ്മതിച്ചു.

ഒരാഴ്ച അവൾ സ്ലീപ്പിങ് ടാബ്ലെററ് കഴിച്ചോ എന്നൊന്നും പുരുഷോത്തമൻ ചോദിച്ചില്ല. പക്ഷേ പ്രശ്നങ്ങളൊന്നുമില്ല. സ്വസ്ഥം. സുഖം. മകൻ ഒരിക്കൽ ചോദിക്കുകയും ചെയ്തു.

''അമ്മ എന്താണിപ്പോൾ വഴക്കൊന്നും ഉണ്ടാക്കാത്തത്?''

''അച്ഛൻ നന്നായെടാ!'' എന്നായിരുന്നു ഉത്തരം.

തിങ്കളാഴ്ചയാണ് പിന്നെ ആശുപത്രിയിൽ പോകേണ്ടത്. പക്ഷേ, അന്ന് ഒരു സംഭവം. രാവിലെ ഉറക്കമെഴുന്നേററ വഴി പുരുഷോത്തമന് ഒന്നു മൂത്രമൊഴിക്കണമെന്നു തോന്നി. പക്ഷേ, കക്കൂസിലേക്കു നടക്കുമ്പോൾ ഭാര്യ കേറി തടസ്സം നില്ക്കുന്നു.

''ഒരു കാര്യം പറയട്ടെ''

''വഴി മാറ്,'' പുരുഷോത്തമൻ പറഞ്ഞു: ''എനിക്ക് മൂത്രമൊഴിക്കണം.''

''ഇതു കേട്ടിട്ടു പോ.''

''പററില്ല. ഞാൻ വന്നിട്ടുകേൾക്കാം.''

കക്കൂസ് തുറന്നപ്പോൾ പുരുഷോത്തമൻ അന്തിച്ചു നിന്നുപോയി. കമ്മോഡു തവിടുപൊടിയായിക്കിടക്കുന്നു. അല്പനേരം സ്തംഭിച്ചു നിന്നുപോയെങ്കിലും പുരുഷോത്തമൻ പെട്ടെന്ന് തൻെറ ആവശ്യകതയെപ്പററി ബോധവാനായി. പിന്നെ വെടിവയ്പുകാരനെപ്പോലെ സൂക്ഷിച്ച് ടാർഗെററ് ഫിക്സ് ചെയ്ത് കാര്യം സാധിച്ചു. തിരിച്ചു ചെന്നപ്പോൾ ഭാര്യ നിന്നിടത്തുതന്നെ നില്പുണ്ട്.

''എന്തു സംഭവിച്ചു?''

പുരുഷോത്തമൻ ചോദിച്ചു.

''വെളുപ്പിന്നെ എഴുന്നേററതാ. ഉറക്കപ്പിച്ചുണ്ടായിരുന്നു. കാൽ സ്ലിപ്പ് ചെയ്തു.''

''കാലിനെന്തെങ്കിലും പററിയോ?''

''നത്തിങ്.''

അമ്പടി.

പിന്നെ പുരുഷോത്തമൻ പ്രഭാതകൃത്യങ്ങളൊക്കെ ധിറുതിയിൽ കഴിച്ച് ഇറങ്ങി. ഇതിന് കുറച്ചോടണം. കുറെപ്പേരെ കാണണം. കാര്യം കൈയോടെ സാധിക്കേണ്ടതാണല്ലോ. രണ്ടുദിവസം കുളിക്കാതെയിരിക്കാം. മറേറപ്പണി അങ്ങനെ മാററിവയ്ക്കാൻ പററുമോ? ഇറങ്ങുമ്പോൾ ഭാര്യയെ ഓർമ്മിപ്പിക്കുകയും ചെയ്തു.

''കുറെ വൈകും.''

പുരുഷോത്തമൻ ആദ്യം മെയിൻറനൻസ് ഓഫീസിൽ പോയി. ആപ്ലിക്കേഷൻ എഴുതി. ഇൻചാർജിനെക്കൊണ്ട് ഫോർവേർഡും റിമാർക്കും എഴുതിപ്പിച്ചു. ഇനി റീപ്ളേസ്മെൻറിന് ഡിവിഷണൽ എൻജിനീയറുടെ സാങ്ഷൻ വേണം. അബൻ സെക്ടർ അഞ്ചിലാണിരിക്കുന്നത്. പക്ഷേ, അവിടെ ചെന്നപ്പോൾ നീചൻ കസേരയിലില്ല. അന്വേഷിച്ചപ്പോൾ സൈററിൽ നിന്നെത്തിയില്ല. എപ്പോൾ വരും എന്നന്വേഷിച്ചതിന് എപ്പോൾ വേണമെങ്കിലും വരാം. വരാതിരിക്കുകയുംചെയ്യാം എന്ന് മറുപടി കിട്ടി. പക്ഷേ, പന്ത്രണ്ടുകഴിഞ്ഞപ്പോൾ അബൻ എത്തി. കടലാസുനോക്കി. മൂക്കുപൊത്തി. പിന്നെ കുത്തിവരച്ചു കൊടുത്തു.

സ്വസ്തി. അതു തിരിച്ച് മെയിൻറനൻസ് ആപ്പീസിൽ കൊടുത്തു. ഇൻചാർജ് അതു പഠിച്ചു. പിന്നെ പുരുഷോത്തമനെ ഉപദേശിച്ചു:

''കൽ സുബെ ആകർ ധോടാ യാദ് കർവാ ദീജിയെ.''

കടലാസ് കൈയിൽ കൊടുത്തിട്ടും രാവിലെ ഓർമ്മിപ്പിക്കണമത്രേ. പുരുഷോത്തമനു കലിവന്നതാണ്. പക്ഷേ അതു പുറത്തുകാണിക്കാൻ പററുമോ? അതുകൊണ്ട് കലി ഉള്ളിലടക്കി ഒന്നു ചിരിച്ചു കാണിച്ച്, തിരിച്ച് വീട്ടിലെത്തിയപ്പോളാണ് പുകിൽ.

''നേരം വെളുത്തപ്പോൾ ഇറങ്ങിപ്പോയതാണ്. എവിടെക്കിടക്കുകയായിരുന്നു ഇത്രനേരം?''

വിയർത്തൊലിച്ചു കയറിവന്നപ്പോൾ ഒരു ഗ്ലാസ് വെള്ളം വേണോ എന്നു ചോദിക്കാനുള്ള മര്യാദപോകട്ടെ, പോയകാര്യം സാധിച്ചോ എന്നു ചോദിക്കാനുള്ള പ്രായോഗികത്വംപോലും കാണിക്കാത്ത അവളെ നോക്കി പുരുഷോത്തമൻ അൽപനേരംനിന്നു. നോക്കിനില്ക്കേ അയാൾക്ക് കടുത്ത രോഷം തോന്നി. ആരു കാരണമാണ് ഈ ഓട്ടമെല്ലാം ഓടേണ്ടി വന്നത്. എന്നിട്ടും പുരുഷോത്തമൻ ഒന്നും പറഞ്ഞില്ല. ഭാര്യയെ ഒഴിഞ്ഞുമാറി അയാൾ അകത്തുപോയി. തളർന്ന മനസ്സോടെ കട്ടിലിൽക്കിടന്നു.

മകൻ സ്കൂളിൽനിന്നുവന്നുകഴിഞ്ഞ് രഹസ്യമായി ചോദിച്ചു:

''ഇന്നു നിങ്ങൾ വഴക്കിട്ടു അല്ലേ?''

''ങ്ഹാ, മോനെ,'' എന്നു മാത്രമേ പുരുഷോത്തമൻ പറഞ്ഞുള്ളു. ആ ദിവസം തികച്ചും മൂകമായിട്ടാണ് കടന്നുപോയത്.

അടുത്തദിവസം രാവിലെ ഉറക്കമുണർന്നപടി പുരുഷോത്തമൻ മെയിൻറനൻസ് ആഫീസിൽ പോകുന്ന കാര്യം

(ശേഷം 47–ാം പേജിൽ)

**നീണ്ടകഥ**

# കാർക്കളിലെ ദർശനൻ

## ആയി തന്നെ ശരണം

### രണ്ട്

കല്യാണം നിശ്ചയിച്ച സ്ഥിതിക്ക് ഇനി എന്തുചെയ്യുമെന്ന് താരാഭായി അദ്ഭുതപ്പെട്ടു. അവൾ മേശ തുറന്ന് വെങ്കിടേശ്വരൻ എഴുതിയ ഏററവും ഒടുവിലത്തെ എഴുത്ത് എടുത്തു വായിച്ചു. എഴുത്ത് ഇംഗ്ലീഷിലായിരുന്നു. ഒന്നാംതരം ഇംഗ്ലീഷുശൈലി! കോളേജിൽവച്ച് എപ്പോഴും അയാൾക്ക് ഇംഗ്ലീഷ് പ്രബന്ധ മത്സരത്തിൽ ഒന്നാം സമ്മാനം കിട്ടാറുണ്ട്. "നിൻെറ കാലിൻെറ നഖം മുതൽ തലമുടിരോമംവരെ എൻേറതാണ്." എന്ന വാചകത്തോടുകൂടി അവസാനിക്കുന്ന ഈ എഴുത്ത് വായിച്ചപ്പോൾ താരാഭായിയുടെ കണ്ണുകൾ നിറഞ്ഞു് കണ്ണുനീർ കവിളുകളിൽക്കൂടി ഒഴുകി. അവൾ സാരിത്തുമ്പു വലിച്ച് കണ്ണുനീർ തുടച്ചപ്പോൾ കരഞ്ഞതുകൊണ്ടുമാത്രം കാര്യമില്ലെന്നും എന്തെങ്കിലും നിവാരണമാർഗ്ഗങ്ങൾ ഉടനടി തേടണമെന്നും നിശ്ചയിച്ചു. ജനാലയിൽക്കൂടി പുറത്തേക്കു നോക്കിക്കൊണ്ട് ആലോചിച്ചപ്പോൾ ഒരു ബുദ്ധിതോന്നി. ഡോക്ടറുടെ ഭാര്യയായ മഞ്ജുവിനോട് കാര്യങ്ങൾ സംസാരിക്കാമെന്ന് അവൾ നിശ്ചയിച്ചു. മഞ്ജുവിന് അവളെ വളരെ വാത്സല്യമായിരുന്നു. ഒരിക്കലും അവളെ ഒന്ന് ശാസിക്കുകപോലും ചെയ്തിട്ടില്ല. പലപ്പോഴും എന്തെങ്കിലും കുഴപ്പം ഉണ്ടാകുമ്പോൾ അവൾ മഞ്ജുവിനെ ശരണം പ്രാപിക്കുകയാണു പതിവ്. മഞ്ജു അവളുടെ "ആയി" ആണല്ലോ.

താരാഭായി എഴുന്നേററ് വേഷംമാററി ഡോക്ടറുടെ വീട്ടിലേക്കുപോയി. അവിടെ ചെന്നപ്പോൾ മഞ്ജു ഇരുന്ന് വെററില മുറുക്കിക്കൊണ്ട് എന്തോ ആലോചിക്കുന്നതായി കണ്ടു. താരാഭായി അടുത്ത് ഇരുന്ന് തലയിൽ പേൻനോക്കാൻ തുടങ്ങിയപ്പോൾ തള്ള ആവലാതി പറയാൻ ആരംഭിച്ചു. ഡോക്ടറെപ്പററിയായിരുന്നു ആവലാതി. താരാഭായി അതു് ശ്രദ്ധിച്ചതേയില്ല. ഡോക്ടറും ഭാര്യയുംകൂടി ഒരിക്കലും ഒരു കാര്യത്തിലും യോജിച്ചിട്ടില്ല എന്നതു് പ്രസിദ്ധമാണ്. ഒരാൾ ഒന്നു പറഞ്ഞാൽ മറെറയാൾ അതിനെ എതിർക്കുകയാണു പതിവ്. വീട്ടുകാര്യം സംസാരിക്കാൻ തുടങ്ങിയാൽ ഡോക്ടർ ഭാര്യയെപ്പററി ആക്ഷേപം പറയുക പതിവാണ്. മഞ്ജുവിന് ഭർത്താവിനെപ്പററി ആവലാതിയല്ലാതെ മറെറാന്നും പറയാനില്ല. ചിലപ്പോൾ തുറന്ന കലഹങ്ങൾ പൊട്ടിപ്പുറപ്പെടുക പതിവാണ്. ഇപ്രകാരമുള്ള ഒരു കലഹം ഉണ്ടായപ്പോൾ ആയിരുന്നു കാർക്കളിലെ ദർശനൻെറ അടുത്ത് നിവാരണം തേടി പോയത്.

തള്ളയ്ക്കു പറയാനുള്ളതെല്ലാം ഒരൊററ ശ്വാസത്തിൽ പറഞ്ഞുതീർന്നപ്പോൾ താരാഭായി പതുക്കെ സ്വന്തം കാര്യത്തിലേക്കു കടന്നു. വീട്ടിൽ അവളുടെ കല്യാണാലോചനയാണെന്നു പറഞ്ഞുകൊണ്ടാണ് തുടങ്ങിയതു്. അങ്ഹാ! ഞാൻ അറിഞ്ഞില്ലല്ലോ, മഞ്ജു കണ്ണുകൾ വിടർത്തിക്കൊണ്ടു പറഞ്ഞു. ഏതാണ് ചെറുക്കൻ എന്ന് തള്ള അന്വേഷിച്ചപ്പോൾ "എനിക്ക് ഇഷ്ടമല്ല, യോഗിയപ്പൈയുടെ മകൻ ദിനകരനെയാണ് ആലോചിക്കുന്നതു്" എന്ന് അറിയിച്ചുകൊണ്ട് വിക്കിവിക്കി തപ്പിതപ്പി പെണ്ണ് വെങ്കിടേശ്വരനോടുള്ള തൻെറ പ്രേമം വെളിപ്പെടുത്തി. താരയുടെ കണ്ണുകളിൽ വെള്ളം നിറഞ്ഞപ്പോൾ തള്ള അവളെ അടുത്തേക്കു പിടിച്ച് ഇരുത്തി തലയിൽ വാത്സല്യത്തോടുകൂടി തലോടി. അപ്പോൾ താര തള്ളയുടെ മാർവ്വിടത്തിൽ മുഖം ചേർത്തുകൊണ്ട് തേങ്ങിത്തേങ്ങി കരഞ്ഞു.

"അയ്യോ പാപ്! റോനക്ക ഗോദ്വെ" ആയി താരയെ ആശ്വസിപ്പിച്ചു. അയ്യോ പാവം! എൻെറകുട്ടി കരയരുതു്! "ബപ്പതെ വിചാർ കോറൊ." അച്ഛൻ എന്തെങ്കിലും ശ്രമിച്ചുകൊള്ളട്ടെ എന്ന് ആയി പറഞ്ഞു. "തേ ചൊംകുന്ന," തള്ള ഉറപ്പുകൊടുത്തു. അച്ഛൻെറ ശ്രമം നടക്കില്ല. "ചോഭകോനത്തിലെ റബുക ഹാവ് ചൊയ്ത്ത–റോനക്ക" അച്ഛൻെറ ശ്രമം നടത്താതിരിക്കാൻ എനിക്ക് കഴിവുള്ളതെല്ലാം ചെയ്യാം, നീ കരയണ്ട എന്ന് ആയി പിന്നേയും പറഞ്ഞപ്പോൾ താരയുടെ തേങ്ങൽ അല്പം കുറഞ്ഞു. "ആയി ബപ്പല ഗ്രി സംഗ ത് വേ?" എന്ന് താര ചോദിച്ചു. ആയി എൻെറ അച്ഛനോട് സംസാരിക്കാമോ? കല്യാണം തടയാൻ എന്തെല്ലാം ചെയ്യാം എന്നു പെട്ടെന്ന് എടുത്തുചാടി പറയാൻ പററില്ലല്ലോ. "ഹാവ് ചൊയ്ത.ളു റോനക്ക." ഞാൻ ആലോചിക്കട്ടെ, നീ കരയണ്ട എന്നു മാത്രം ആയി പറഞ്ഞു.

തള്ളയുടെ ബുദ്ധി വേറെ വഴിക്കാണ് അലഞ്ഞുതിരിഞ്ഞുപോയതു്. ഈ കല്യാണാലോചന തൻെറ ഭർത്താവായ ലക്ഷ്മണപ്പൈ അനുകൂലിച്ചിട്ടുണ്ടാവും എന്ന് മഞ്ജു ഉറപ്പിച്ചു. ഈ മനുഷ്യൻ അബദ്ധങ്ങളല്ലാതെ ചെയ്യാറില്ല. ഏതായാലും ഇതിനെ ശക്തിയായി എതിർക്കണമെന്ന് തള്ള നിശ്ചയിച്ചു. പാവം, പെണ്ണ്! അവൾക്ക് വെങ്കിടേശ്വരനോടാണ് സ്നേഹമെങ്കിൽ എന്തിന് അവളെ വേറെ ഒരാൾക്ക് കെട്ടിക്കൊടുക്കുന്നു? വെങ്കിടേശ്വരന് എന്താണു ദോഷം? നല്ല പഠിപ്പുണ്ട്, തരക്കേടില്ലാത്ത ഉദ്യോഗവുമുണ്ട്. തറവാട്ടിൽ പണം അല്പം കുറവാണെന്നതു ശരിയാണ്. നാളെ അവൻ ധാരാളം പണം സമ്പാദിക്കുകയില്ലെന്ന് എങ്ങനെ അറിയാം? ഇന്നത്തെ തെണ്ടി നാളത്തെ കുബേരനാവുന്നുണ്ടല്ലോ. അല്ലെങ്കിലും പണം മാത്രമല്ലല്ലോ ജീവിതത്തിലെ പ്രധാനമായ കാര്യം. കഷ്ടം! തൻെറ ഭർത്താവ് ഈ സാധു കുട്ടിയുടെ ജീവിതം നശിപ്പിക്കാൻ കൂട്ടുനിൽക്കുകയാണല്ലോ. ഇതിനെ എങ്ങനെയെങ്കിലും എതിർത്ത് തോൽപ്പിച്ചേ തീരൂ, മഞ്ജു മനസ്സിൽ ഉറപ്പിച്ചു. ലക്ഷ്മണപ്പൈയെ അടിക്കാൻ നല്ല ഒരു വടി കൈയിൽ കിട്ടിയതിനെപ്പററി സന്തോഷിക്കുകയും ചെയ്തു. തള്ള തീർച്ചയായും ഈ കാര്യത്തിൽ എന്തെങ്കിലും ചെയ്യാതിരിക്കില്ല എന്നുള്ള വിശ്വാസത്തോടുകൂടി താര കണ്ണുകൾ തുടച്ച് മുഖം കഴുകി വീട്ടിലേക്ക് മടങ്ങിപ്പോയി.

ഈ സമയത്ത് ഡോക്ടർ ലക്ഷ്മണപ്പൈ രോഗികളെ നോക്കിത്തീർക്കുകയായിരുന്നു. ഇന്ന് വലിയ തിരക്കില്ല. ഏററവും ഒടുവിൽ വന്ന രോഗി ഒരു പെൺകുട്ടിയായിരുന്നു. ഇരുനിറത്തിൽ മെലിഞ്ഞു് ഏതാണ്ട് ഇരുപതു് വയസ്സായ അവളുടെ അകമ്പടിയായി ഒരു യുവാവും കൂടെയുണ്ട്. രണ്ടുപേരും രണ്ടു കസേരകളിൽ ഇരുന്നപ്പോൾ എന്തുവേണമെന്ന് ഡോക്ടർ ചോദിച്ചു. യുവതിയെ ചൂണ്ടിക്കാണിച്ചുകൊണ്ട് ഇവൾ തൻെറ ഭാര്യയാണെന്ന് യുവാവ് അറിയിച്ചു. ഇവളെ ഒന്ന് പരിശോധിക്കണം. എന്താണ് അലോഗ്യം തോന്നുന്നതെന്ന് ഡോക്ടർ ചോദിച്ചു. എന്താണ് സുഖക്കേട്?

അലോഗ്യമൊന്നും ഇല്ലെന്ന് യുവാവു മറുപടി പറഞ്ഞു. വിശേഷിച്ച് സുഖക്കേടൊന്നും തോന്നുന്നുമില്ല. പക്ഷേ, അവളുടെ ശരീരം മെലിഞ്ഞിരിക്കുന്നു, എന്തെല്ലാം തിന്നാലും ശരീരത്തിൽ പിടിക്കുന്നില്ല. താൻ ദുബായിൽ നല്ലൊരു ജോലിക്കാരനാണെന്ന് യുവാവ് അറിയിച്ചു. പോഷകഗുണമുള്ള ആഹാരം ഇവൾ കഴിക്കുന്നുണ്ട്. മുട്ടയും ഇറച്ചിയും മൽസ്യവും ദിവസവും തിന്നും. വിററാമിനുകളും കഴിക്കാറുണ്ട്. എന്നിട്ടും ശരീരം മെലിഞ്ഞുതന്നെയിരിക്കുന്നുവെന്ന് യുവാവ് ആവലാതിപ്പെട്ടു. അവളെയൊന്ന് പരിശോധിക്കണം, ഡോക്ടർ.

ലക്ഷ്മണപ്പൈ രോഗിയേയും ഭർത്താവിനേയും മാറി മാറി നോക്കിയശേഷം കുറച്ചുനേരം ആലോചനാമഗ്നനായി ഇരുന്നു. ആഹാരം കഴിക്കുന്നതിന് രുചിക്കേട് വല്ലതും ഉണ്ടോ എന്ന് ഡോക്ടർ യുവതിയോടു ചോദിച്ചു. ഒന്നുമില്ലെന്ന് അവൾ മറുപടി പറഞ്ഞു. ആഹാരത്തിന് എപ്പോഴും രുചിയുണ്ട്, അവൾ കൂട്ടിച്ചേർത്തു. വയററിൽ വേദനയോ വായുസ്തംഭനമോ വല്ലതും തോന്നാറുണ്ടോ എന്നു ഡോക്ടർ ചോദ്യം തുടർന്നു. അങ്ങനെയൊന്നും ഇല്ലെന്ന് യുവതി ഉറപ്പു നൽകി. ചുമയോ പനിയോ ഉണ്ടാവാറുണ്ടോ, ഡോക്ടർ ചോദിച്ചു. ഒന്നുമില്ലെന്ന് യുവതി പറഞ്ഞു. തീണ്ടാരി കൃത്യസമയത്തിന് ഉണ്ടോ എന്ന് ഡോക്ടർ ചോദിച്ചപ്പോൾ അവൾ ഉവ്വ് എന്നു തലയാട്ടി. അച്ഛനും അമ്മയും മെലിഞ്ഞവരാണോ അതോ തടിച്ചവരാണോ എന്ന് ഡോക്ടർ ചോദിച്ചു. മെലിഞ്ഞവരാണെന്ന് യുവതി മറുപടി പറഞ്ഞു.

എങ്കിൽ പിന്നെ മെലിഞ്ഞ ശരീരം ഇവളുടെ പ്രകൃതിയാണെന്നും വിശേഷവിധിയായി ഒന്നും ചെയ്യാനില്ലന്നും ലക്ഷ്മണപ്പൈ യുവാവിനെ അറിയിച്ചു. ഇവളുടെ മെലിഞ്ഞ ശരീരപ്രകൃതിക്ക് നല്ല ഭംഗിയുണ്ടെന്നു് ലക്ഷ്മണപ്പൈ മനോരാജ്യം വിചാരിക്കുകയും ചെയ്തു. യുവാവിന് തൃപ്തിയായില്ലെന്ന് തോന്നുന്നു. ഡോക്ടർ ഒന്നു പരിശോധിച്ചു നോക്കുകയാണു നല്ലതെന്നു അയാൾ നിർബ്ബന്ധിച്ചു. പണച്ചെലവുണ്ടെങ്കിൽ അതിനെപ്പററി വിഷമിക്കണ്ട, അയാൾ കൂട്ടിച്ചേർത്തു. ഏയ്, പ്രത്യേക പരിശോധനയൊന്നും ആവശ്യമില്ല എന്ന് ലക്ഷ്മണപ്പൈ അവസാനമായി പറഞ്ഞു. അപ്പോൾ യുവാവും യുവതിയും പുറത്തേക്കു നടന്നു. അവർ പോകുന്നവഴി യുവാവ് ഇങ്ങനെ പറയുന്നതു് ലക്ഷ്മണപ്പൈ കേട്ടു: "നമുക്ക് ഡോക്ടർ ആമീനയുടെ അടുത്തുപോയി പരിശോധിപ്പിക്കാം."

ലക്ഷ്മണപ്പൈ ഉടനെ മനോരാജ്യത്തിൽ മുഴുകി. താരയുടേയും ദിനകരൻേറയും വിവാഹാലോചനയായിരുന്നു അദ്ദേഹത്തിൻെറ ചിന്താവിഷയം. ഏതായാലും ഒരു കാര്യം ചെയ്യാൻ ലക്ഷ്മണപ്പൈ തീരുമാനിച്ചു. തൻെറ ഭാര്യയെ ഈ കല്യാണാലോചനയ്ക്ക് എതിരായി ഇളക്കിവിടണം. മഞ്ജുവിന് ഇഷ്ടമല്ലാത്ത കാര്യങ്ങൾ അവൾ തടസ്സപ്പെടുത്താൻ ശ്രമിക്കും. ചിലപ്പോൾ ഇതു് ഫലം ചെയ്തേക്കും. ഭാര്യയെ എതിരാക്കിത്തീർക്കാൻ എന്താണു വഴിയെന്ന് ലക്ഷ്മണപ്പൈ ആലോചിച്ചപ്പോൾ കാർക്കളിലെ ദർശനൻെറ ഉപദേശം ഓർമ്മവന്നു.

ഡോക്ടർ എന്തു പറഞ്ഞാലും എതിർക്കുന്ന സ്വഭാവക്കാരിയാണല്ലോ അവൾ. അതിനാൽ അവളെക്കൊണ്ട് എന്താണോ ചെയ്യിക്കേണ്ടതു് അതിന് വിപരീതമായി എപ്പോഴും ലക്ഷ്മണപ്പൈ സംസാരിച്ചാൽമതി എന്നായിരുന്നു ദർശനൻെറ ദിവ്യമായ വചനം. ഇതിൻെറ പ്രായോഗികത ഡോക്ടർ പലപ്പോഴും പരീക്ഷിച്ചു നോക്കുകയും ചെയ്തിട്ടുണ്ട്. വടകരയിൽ ജോലി നോക്കുമ്പോൾ ഡോക്ടർക്ക് താമസിക്കാൻ കിട്ടിയതു് ഒരു ചെറിയ വീടായിരുന്നു. വേറെവീട് കിട്ടാനില്ലായിരുന്നു. മഞ്ജു ഇതിനെപ്പററി ബഹളം കൂട്ടുമെന്ന് ഡോക്ടർക്ക് വീടുനോക്കിയപ്പോൾത്തന്നെ മനസ്സിലാ

**വി. ടി. ഇന്ദുചൂഡൻ**



യി. വളരെ മോശമായ വീടാണ് കിട്ടിയിട്ടുള്ളതെന്നും അവിടെ താമസിക്കാൻ തനിക്ക വെറുപ്പുതോന്നുന്നുവെന്നും വേറെ വീട് അന്വേഷിച്ചുകിട്ടിയാൽ ഉടനെ മാറണമെന്നും ഡോക്ടർ ഭാര്യയോട് വളരെ വാശിയായി സംസാരിച്ചു. മഞ്ജു ഉടനെ വീട് നോക്കുകയും അതിന് യാതൊരു ദോഷവുമില്ലെന്നും നല്ല വീടാണെന്നും എവിടേക്കും മാറിപ്പോകേണ്ട ആവശ്യമില്ലെന്നും വിധിക്കുകയും ചെയ്തു. വീടുമാറണമെന്ന് ഉള്ളിൽ ചിരിയോടുകൂടി ഡോക്ടർ ഇടയ്ക്കിടയ്ക്ക് പറഞ്ഞുകൊണ്ടിരുന്നു. താൻ വേറെ എവിടേക്കും വരുന്നില്ലെന്നും ഈ വീട് മതിയെന്നും മഞ്ജു അപ്പോഴെല്ലാം ശഠിക്കുന്നത് കാണാൻ ഒരു നല്ല സിനിമപോലെ ഡോക്ടർക്ക് രസംതോന്നി. കാർക്കളിലെ ദർശനൻ ബുദ്ധിമാനായ ഒരു മനഃശാസ്ത്രപ





ണ്ഡിതനാണ് എന്ന് അന്ന് ഡോക്ടർ വിചാരിച്ചു.

മണി പന്ത്രണ്ടരയടിച്ചപ്പോൾ ലക്ഷ്മണപൈ വൈദ്യമുറിയിൽനിന്ന് എഴുന്നേററ് കൈയും മുഖവും കഴുകി ഊണ് കഴിക്കാൻ ചെന്നിരുന്നു. ചോറും നെയ്യും തോയും (പരിപ്പ്) പപ്പടവും വിളമ്പിയപ്പോൾ ഒരു ഉരുള കടിച്ചു ചവച്ച് ഇറക്കിയ ശേഷം ഡോക്ടർ ഭാര്യയോട് വർത്തമാനം തുടങ്ങി. താരസ്സ് ഒന്നാംതരം ഒരു വിവാഹാലോചന വന്നിട്ടുണ്ടെന്നുള്ള മുഖവുരയോടുകൂടിയാണ് അദ്ദേഹം തുടങ്ങിയത്. ഉപ്പേരി വിളമ്പിയപ്പോൾ മഞ്ജു പാത്രം കൈയിൽ പിടിച്ചുകൊണ്ട് ഡോക്ടർ പറയുന്നതു ശ്രദ്ധിച്ചുനിന്നു. ഇയാളെ തകർക്കാനുള്ള അവസരം വന്നുചേർന്നതിൽ തള്ളയുടെ ഹൃദയം ആഹ്ലാദിച്ചു. ലക്ഷ്മണപൈ കല്യാണത്തിൻെറ വിവരങ്ങൾ മുഴുവനും പറഞ്ഞു. വരൻ നല്ല ചേർച്ചയുള്ള ചെറുക്കനാണ്, അല്ലേ? ലക്ഷ്മണപൈ ചോദിച്ചു.

''ഹോരെത്തു ചന്തസ്തരാക്ക് ചലഗ്ഗത. ഹൊർതാലൊ ബപ്പവർദ്ധോക്ക്ത്,'' ഡോക്ടർ പറഞ്ഞു. വരൻ സുന്ദരനാണ്. താരസ്സ് യോജിച്ച പുരുഷനാണ്. വരൻെറ അച്ഛൻ വലിയ പണക്കാരനാണ്.

അപ്പോൾ മഞ്ജു പൊട്ടിത്തെറിച്ചു. ഒരു പെൺകുട്ടിയുടെ ജീവിതം ഇത്രമാത്രം നശിപ്പിക്കുന്ന ഒരു കല്യാണം വേറെയില്ലെന്ന് കൈയും കലാശവും കാണിച്ചുകൊണ്ട് മഞ്ജു മറുപടി പറഞ്ഞു. അവൾ സ്നേഹിക്കുന്ന വേറെ നല്ലൊരു പുരുഷനുണ്ട്—വെങ്കിടേശ്വരൻ. അയാൾക്കും അവളോട് സ്നേഹമാണ്. കാര്യപ്രാപ്തിയും നല്ല ജോലിയും ഉള്ള ഈ മനുഷ്യന് യാതൊരു കുററവും കുറവുമില്ല. ദിനകരനെപോലെ പണക്കാരനല്ലെന്ന് മാത്രം. നിങ്ങളെ ഈശ്വരൻ ശിക്ഷിക്കും എന്നു പറഞ്ഞുകൊണ്ട് തള്ള മുഖം ഒരു മൺകുടത്തെപ്പോലെ വീർപ്പിച്ചു കാണിച്ച് അകത്തേക്കു നടന്നുപോയി.

താരസ്സ് ഒരു പ്രണയബന്ധം ഉണ്ടെന്ന് അറിഞ്ഞപ്പോൾ ലക്ഷ്മണപൈയുടെ സങ്കടം വർദ്ധിച്ചു. അവൾ സ്നേഹിക്കുന്ന ചെറുപ്പക്കാരനെ വിവാഹം ചെയ്ത് സുഖമായി ജീവിക്കാൻ അനുവദിക്കാതെ ഒരു പകർച്ചവ്യാധിയുടെ ഉടമസ്ഥൻ എന്ന് സംശയിക്കാവുന്ന ഒരുത്തന് പിടിച്ചു കെട്ടിക്കൊടുത്ത് എല്ലാം നശിപ്പിക്കുന്ന ഈ സംരംഭം ഒരു ഘോരനായ പിശാചിനെപോലെ തൻെറ നേരെ നോക്കി പല്ലിളിച്ചു കാട്ടുന്നതായി ഡോക്ടർക്കു തോന്നി. പത്തുനിമിഷം അദ്ദേഹം വിചാരമഗ്നനായി ഇരുന്നുവെങ്കിലും തൻെറ ഉള്ളിൽ നീറുന്ന ദുഃഖം പുറത്തു കാണിച്ചില്ല.

മഞ്ജു സാമ്പാറും ഉപ്പേരിയും വിളമ്പാൻ വേണ്ടി വീണ്ടും വന്നപ്പോൾ അവളെ ഇനിയും വീറുപിടിപ്പിക്കാൻ ഡോക്ടർ സംസാരം തുടർന്നു. നല്ല കാര്യങ്ങളെല്ലാം എതിർക്കുന്നവളാണ് മഞ്ജു എന്ന് ലക്ഷ്മണപൈ ഭാര്യയെ കുററപ്പെടുത്തി. ദിനകരൻ എന്ന ചെറുക്കൻ സകലഗുണസമ്പന്നനായിരിക്കാം; എന്നാൽ പെണ്ണ് സ്നേഹിക്കുന്നത് വേറെ ഒരുത്തനെയാണ് എന്നു മഞ്ജു തിരിച്ചടിച്ചു. വിവാഹബന്ധങ്ങളിൽ ഏററവും പ്രധാന കാര്യം പരസ്പരമുള്ള സ്നേഹമാണ്, മഞ്ജു കൂട്ടിച്ചേർത്തു. എന്നാൽ ഡോക്ടർ വിട്ടില്ല. പക്വതപോരാത്ത പെൺകുട്ടികൾ പ്രേമം, പ്രണയം എന്നെ



ല്ലാം ഓരോന്ന് വിചാരിച്ചുണ്ടാക്കും—അതൊന്നും സ്ഥായിയായി നിലനിൽക്കത്തക്കതല്ല എന്നു തുടങ്ങി ഡോക്ടർ ഒരു ചെറിയ പ്രസംഗം നടത്തിയതിൻെറ ശേഷമാണ് ഒരു കഷണം പപ്പടം പൊടിച്ച് വായിലേക്കിട്ടത്. പല പല്ലുകളും നഷ്ടപ്പെട്ടിരുന്ന ലക്ഷ്മണപൈ പപ്പടത്തിൻെറ പൊടി നണയുന്നത് കാണാൻ കൗതുകം തോന്നും.

ഭർത്താവിൻെറ പ്രസംഗം മുഴമിക്കുന്നതിനുമുമ്പുതന്നെ മഞ്ജു ദേഷ്യപ്പെട്ട് അടുക്കളയിലേക്കുപോയി. ഇയാൾക്ക് എന്ത് അറിയാം, മഞ്ജു വിചാരിച്ചു. ഡോക്ടറേക്കാൾ ഇരുപത്തിനാല് വയസ്സ് പ്രായം കുറഞ്ഞ മഞ്ജുവിൻെറ ചിന്തകൾ അവളുടെ പൂർവ്വകാലത്തിലേക്ക്, അപ്പോൾ, ഇഴഞ്ഞുപോയി. തൻെറ കൗമാരത്തിൽ ഒരു ചെറുപ്പക്കാരനെ അവൾ സ്നേഹിച്ചിരുന്നു. അയാൾ ഇങ്ങോട്ടും സ്നേഹിച്ചിരുന്നു. എന്നാൽ തലയിലെഴുത്ത് മറെറാരുതരത്തിലായിരുന്നതിനാൽ മഞ്ജു ഈ ഡോക്ടറുടെ കൂടെയാണ് വന്നുപെട്ടത്. അവളുടെ അന്നത്തെ പ്രണയഭാജനമായ ഹരിഷെണായി ഇപ്പോഴും ജീവിച്ചിരിക്കുന്നു. അദ്ദേഹം നിത്യരോഗിയായി കിടപ്പിലാണ്. പണക്കാരനല്ല. മഞ്ജു ആരും അറിയാതെ ഇന്നും നൂറ് ഉറുപ്പിക വീതം ഹരിഷെണായിക്ക് മാസംതോറും എത്തിച്ചു കൊടുക്കാറുണ്ട്.

ഹരിഷെണായിയുമായി പ്രണയം തുടങ്ങി ഒരുകൊല്ലം കഴിയുന്നതിനു മുമ്പ് മഞ്ജുവിൻെറ അച്ഛൻ അവളെ ലക്ഷ്മണപൈയ്ക്ക് കല്യാണം കഴിച്ചുകൊടുക്കാൻ നിശ്ചയിച്ച കഥ മഞ്ജു ഇപ്പോൾ ഓർമ്മിച്ചു. അക്കാലത്ത് കല്യാണത്തിന് പെണ്ണിൻെറ സമ്മതം ചോദിക്കലൊന്നുമില്ല. കല്യാണം ഉറപ്പിച്ച വിവരം പെണ്ണിനെ ആരെങ്കിലും അറിയിക്കും—അത്രേയുള്ളൂ. മഞ്ജുവിനെ ആരോ ഈ വിവരം അറിയിച്ചു—ആരാണെന്ന് ഇപ്പോൾ ഓർമ്മയില്ല. വരൻ വലിയ ഡോക്ടറാണെന്നും അവളെ അറിയിച്ചു. സായ്പന്മാരായ ദൊരമാരുടെ കൂടെ ജോലി നോക്കുന്ന ആളാണ് എന്ന് കേട്ടപ്പോൾ മഞ്ജുവിനും ഭ്രമം തോന്നിയില്ല എന്ന് പറയാൻ വയ്യ. എങ്കിലും ഹരിഷെണായിയെ ഓർത്തപ്പോൾ വ്യസനമുണ്ടായി. കല്യാണനിശ്ചയവിവരം മഞ്ജു ഹരിയെ അറിയിച്ചു. ഹരി പറഞ്ഞത് വീട്ടുകാർ തീരുമാനിച്ചതു പ്രകാരം നടക്കട്ടെ എന്നാണ്. അല്ലാതെ പാവങ്ങളും കുട്ടികളുമായ നമ്മൾ എന്തുചെയ്യും, ഹരി ചോദിച്ചു. പക്ഷേ, ഒരു കാര്യം—നീ എന്നെ മറക്കരുത്, ഞാൻ നിന്നെയും മറക്കില്ല!

കല്യാണദിവസമായപ്പോഴേക്കും മഞ്ജു ഹരിഷെണായിയെ മറന്നുകഴിഞ്ഞിരുന്നുവോ? എന്ന് പറയാൻ വയ്യ. പക്ഷേ, കല്യാണത്തിൻെറ കോലാഹലങ്ങൾ കൊണ്ട് അവളുടെ മനസ്സ് നിറഞ്ഞിരുന്നു. ആഭരണങ്ങൾ, നിറപ്പകിട്ടാർന്ന ചേലകൾ, ആളുകളുടെ വരവും പോക്കും തിക്കും തിരക്കും, വിശേഷപ്പെട്ട പലഹാരങ്ങളുടെ നിർമ്മാണം എന്നിവ കണ്ടും കേട്ടും മനസ്സുനിറഞ്ഞ ദിവസങ്ങളായിരുന്നു കടന്നുപോയത്. ഒടുവിൽ കല്യാണദിവസം യാഗാഗ്നി കത്തിച്ചു. അതിലേക്ക് വാദ്ധ്യാന്മാർ ലാജ (മലർ) കൊണ്ട് ഹോമംനടത്തി. അതു കഴിഞ്ഞ് മഞ്ജുവിൻെറ ജ്യേഷ്ഠൻ കുട്ടികൾക്ക് ലാജ വിതരണംചെയ്തു. മഞ്ജുവിനെക്കൊണ്ട് അശ്മാരോഹണം ചെയ്യിക്കാൻ ഒരു വാദ്ധ്യാർ വിളിച്ചു പറഞ്ഞു. അശ്മാരോഹണമോ? ഇതെന്ത് മാരണമാണാവോ എന്ന് മഞ്ജു അപ്പോൾ വിചാരിച്ചു. പെൺകുട്ടികൾ എന്തെല്ലാം വേദന സഹിക്കണം! കാതുകുത്തൽ, മൂക്കുകുത്തൽ തുടങ്ങി എന്തെല്ലാം! അതുപോലെ വല്ലതുമായിരിക്കുമോ അശ്മാരോഹണം എന്നാണ് മഞ്ജു ഭയപ്പെട്ടത്.

പക്ഷേ, അങ്ങനെയൊന്നും ഉണ്ടായില്ല. മഞ്ജു ഒരു കരിങ്കല്ലിന്മേൽചവിട്ടി നിന്നതോടുകൂടി അശ്മാരോഹണം കഴിഞ്ഞു. ഹാവൂ—ഇത്രേയുള്ളൂ! ഇനി കന്യാദാനമാണ്. മഞ്ജുവിൻെറ അച്ഛൻ അവളെ ഭർത്താവിന് ദാനംചെയ്യുന്ന ക്രിയയാണ് ഇത്. രണ്ടുപേർ ഒരു വേഷ്ടി തിരശ്ശീലയായി പിടിച്ചു. മഞ്ജുവിനെ തിരശ്ശീലയുടെ ഒരു ഭാഗത്തു പ്രതിഷ്ഠിച്ചപ്പോൾ മറുഭാഗത്ത് നിന്നത് തൻെറ ഭാവിഭർത്താവാണെന്ന് അവൾ അറിഞ്ഞില്ല. ചടങ്ങ് കഴിഞ്ഞ് തിരശ്ശീല മാററിയപ്പോഴാണ് മഞ്ജു ആദ്യമായി ലക്ഷ്മണപൈയെ കാണുന്നത്! ഒററ നോട്ടം നോക്കി– അത്രേയുള്ളൂ. ആ സമയത്ത് അവൾക്കു വ്യത്യസ്തമായ അഭിപ്രായമൊന്നും തോന്നിയില്ല.

(തുടരും)

# നോവൽ 17

## മന്ത്രകവചം

# ആരും പറയാത്ത കഥ

വി. പി. രാമചന്ദ്രൻ നായർ

തന്റെ സ്ഥാനത്ത് ബാലമൂർത്തി ഒരുങ്ങി. ദീർഘമായ ഒരു പൂജയുടെ സാമഗ്രികൾ കനയ്യ തയ്യാറാക്കിവച്ചുകഴിഞ്ഞിട്ടുണ്ട്. ഗവേഷകസംഘം കുന്നിറങ്ങിക്കഴിഞ്ഞാൽ അവിടെയെത്തണം. എല്ലാം ചെയ്യേണ്ടതു് പിന്നീടാണ്. ഇതു് രണ്ടാമത്തെ ഏററുമുട്ടലാണ്. ഹേമയെ രക്ഷിക്കാനെത്തേണ്ടിവന്ന ആ നിമിഷത്തിൽ ഒരുപക്ഷേ, ആ സംഹാരമൂർത്തിക്ക് നിഷ്പ്രയാസം തന്നെ തകർക്കാമായിരുന്നു. തന്റെ പൊടുന്നനെയുള്ള പ്രത്യക്ഷപ്പെടൽ ആ സത്വത്തിനു് മനസ്സിലായില്ല. കൂടാതെ കഴുത്തിൽ കിടന്നു് ജ്വലിച്ചുയർന്ന മഹാശക്തിയന്ത്രം. അതിന്റെ മുമ്പിൽനിന്നാണു് സത്വം പിൻവാങ്ങിയതു്.

ബാലമൂർത്തി പുറത്തേക്കിറങ്ങി. തണലിൽ ഇരുന്നു. കണ്ണുകളടഞ്ഞു. വരുംകാലത്തിന്റെ കനത്ത ആവരണത്തെ മറികടന്നു കാണാനാഗ്രഹിച്ച ബാലമൂർത്തിയുടെ ഉൾക്കണ്ണു തുറന്നു.

തുടിച്ചൊഴുകുന്ന രക്തം. ജീവൻ വെടിഞ്ഞ ദേഹങ്ങൾ. ഭീകരമായി അലറിവിളിച്ചാഞ്ഞടുക്കുന്ന മരണം...കൊലപ്പെട്ട സ്ത്രീയുടെ നഗ്നമായ ജഡം...ബാലമൂർത്തിയുടെ ധ്യാനമഴിഞ്ഞു. അതേ— ജീവൻ നഷ്ടപ്പെടേണ്ടിവരും. അദ്ദേഹം ഓർത്തു—ഈ കർമ്മങ്ങൾക്കറുതിയിൽ ജീവനാശം അനിവാര്യമത്രേ.

അസ്തമയം. അസ്തമയമവസാനിക്കുവാൻ രണ്ടു നാഴികമാത്രം. ബാലമൂർത്തി അസ്തമയത്തിന്റെ ആദ്യമുഹൂർത്തങ്ങളിലേക്കു നോക്കിനിന്നു. ഹനുമാൻ കുന്നിന്റെ നെറുകയിൽനിന്നും ഗവേഷകസംഘം പണിയവസാനിപ്പിച്ചു് ഇറങ്ങിവന്നിട്ടു് കുറേനേരമായി. ബാലമൂർത്തി പുഴയിലേക്കിറങ്ങി. പൂർണ്ണസ്നാനം കഴിഞ്ഞു് കയറിവന്നു. മണൽത്തിട്ടിൽ പൂജാദ്രവ്യങ്ങളുമായി കനയ്യ കാത്തുനിൽപ്പുണ്ടായിരുന്നു. അവർ ഒരുമിച്ചു ഹനുമാൻ കുന്നിന്റെ മുകളിലേക്കു കയറിച്ചെന്നു. പ്രൊഫസർ സന്യാലിന്റെ പ്ലാററ്ഫോമുകൾ കണ്ടു. ആ രണ്ടു പ്ലാററ്ഫോമുകളുടെയും മുകളിലായി അടുത്ത പണി തുടങ്ങിക്കഴിഞ്ഞിരുന്നു. അസംഖ്യം ഉപകരണങ്ങൾ അതിനു മുകളിൽക്കാണാം.

ബാലമൂർത്തി ചുററുംനോക്കി. ആകാശത്തേക്കു് സർപ്പഫണംപോലെ ഉയർന്നു നിൽക്കുന്ന കരിമ്പാറ കണ്ടു. അതിന്റെ പിന്നിലായി നീണ്ടുകിടന്ന പാറക്കൂട്ടം. അതിന്റെ ഉള്ളിലായി ഒരു വലിയ ഗുഹ ഉണ്ടെന്നറിയാം. അതിനുള്ളിൽ എന്താണു്? അതിനുള്ളിലെന്തായിരിക്കുമെന്നു് ഒരു ഊഹം മാത്രമാണുള്ളതു്. അതു പരീക്ഷിക്കുവാനുള്ള സമയമായിട്ടില്ല.

രണ്ടു പ്ലാററ്ഫോമുകളും കൂടി ഏറിയാൽ ഒരൻപതുമീററർ നീളവും പത്തുമീററർ വീതിയുമുള്ള തെളിച്ചിട്ട സ്ഥലത്തിനകത്തൊതുങ്ങിനിൽക്കുന്നു. ദീർഘചതുരാകൃതിയിലുള്ള ആ പ്ലോട്ടു് കുന്നിന്റെ മുകൾപ്പരപ്പിന്റെ വലതുവശത്തോടു ചേർന്നാണു്. അതിനുനേരെയെതിരെയാണു് ഉയർന്നുപൊങ്ങി നിൽക്കുന്ന കരിമ്പാറ.

ബാലമൂർത്തി തിരിഞ്ഞു് കനയ്യയെ നോക്കി. തന്റെ കൈയിലുണ്ടായിരുന്ന വലിയ കൂട അയാൾ നിലത്തുവച്ചു. പിന്നെ സാവധാനം കുന്നിറങ്ങി.

കനയ്യ ഇറങ്ങിപ്പോകുന്നതു് നോക്കി നിന്നു. തന്റെ ജീവിതത്തിലെ ഒരു പ്രധാന പരീക്ഷണമാണിന്നു്. ജീവന്മരണ പരിശ്രമം എന്നുതന്നെ പറയാം. തനിച്ചാണെന്ന ഒരു ബോധം ബാലമൂർത്തിയെ ഗ്രസിച്ചു. അതു് പെട്ടെന്നു തന്നെ മാറുകയും ചെയ്തു.

ബാലമൂർത്തി വലിയകൂട തുറന്നു. ദർഭപ്പുല്ലു്, സ്വർണ്ണനൂൽ, വെള്ളിനൂൽ, വിറകു്, ഒരു ചെറിയ മൺവെട്ടി, ഭസ്മം, ചന്ദനം, പുഷ്പം മുതലായവ ഓരോന്നായി എടുത്തുനിരത്തി പരിശോധിച്ചു. ആദ്യമായി ചെറിയ മൺവെട്ടിയെടുത്തു. പ്ലാററ്ഫോമുകൾക്കു ചുററും അൻപതുമീററർ നീളത്തിലും ഇരുപതു മീററർ വീതിയിലും ഒരു പരിധിയിലൂടെ മണ്ണു കിളച്ചുമാററി. ആ ദീർഘചതുരത്തിന്റെ ഒത്ത നടുവിൽ ഒരു ചെറിയ കുഴി സൃഷ്ടിച്ചു. മൺവെട്ടി മാററിയിട്ടു. കൂടയിലെ ഒരു പാത്രമെടുത്തു. അതിൽനിന്നും വെള്ളമെടുത്തു കൈകാലുകൾ ശുദ്ധീകരിച്ചു. മദ്ധ്യഭാഗത്തെ ചെറു കുഴിയിൽ ജലം തളിച്ചു. ആ കുഴിയിൽ വിറകിട്ടു് അഗ്നി ജ്വലിപ്പിച്ചു. അഗ്നിയുടെ മുൻപിൽ ബാലമൂർത്തി പത്മാസനത്തിലിരുന്നു.

ഗണങ്ങളുടെ അധിപനായ ശ്രീമഹാഗണപതിഹോമം. അതു കഴിഞ്ഞപ്പോൾ പഞ്ചലോഹവിഗ്രഹം മുൻപിൽ ചുകന്ന പട്ടിൽ വിരിച്ച ദർഭയിൽ പ്രതിഷ്ഠിച്ചു. അതിനു മുൻപിൽ കത്തിച്ച നിലവിളക്കു്.

അർഘ്യം, പാദ്യം, മഹാഭിഷേകം, ദിവ്യ വസ്ത്രദാനം. വിശിഷ്ട ഖാദ്യ പേയങ്ങൾകൊണ്ടു സൽക്കാരം...ആവാഹിച്ചു ക്ഷണിച്ചാസനസ്ഥനാക്കിയ മന്ത്രമൂർത്തിക്കായ്ക്കൊണ്ടു് ഭക്തിപൂർവ്വമായ ഉപചാരം. അവസാനം അർച്ചന. നാമാർച്ചന. ആയിരത്തിയൊന്നു പുഷ്പങ്ങൾ. ആയിരത്തിയൊന്നു നാമങ്ങൾ. ദേവസന്നിധിയിൽ പുഷ്പങ്ങൾ കുമിഞ്ഞുകിടന്നു.

ധ്യാനത്തിലിരുന്ന ബാലമൂർത്തി മൗനമായി ഉരുവിട്ടു.

എൻ പൂജയാൽ പ്രീതനാം ദേവ
കനിഞ്ഞിവിടെ ഇരുന്നരുളുക—
എന്നെ രക്ഷിക്ക, സാന്നിദ്ധ്യത്താൽ,
നിൻ തൃച്ചേവടിയടിയനു ശരണം—

പൂജ അവസാനിപ്പിച്ചിട്ടു് ബാലമൂർത്തി എഴുന്നേററു. വലിയ കത്തി എടുത്തു. നേരത്തെ മൺവെട്ടികൊണ്ടു നിർമ്മിച്ച അതിരിനടുത്തു കൂടി അൻപതു മീററോളം നീളത്തിൽത്തന്നെ മറെറാരതിർത്തി മണ്ണിൽ കത്തി താഴ്ത്തി കീറി സൃഷ്ടിച്ചു. രണ്ടും രണ്ടും നാലു വശങ്ങൾ. അതു കഴിഞ്ഞു് ഏതാണ്ടു് ഒരു മീററർ നീളം വരുന്ന എട്ടു മരക്കുററികളെടുത്തു. നാലെണ്ണം ദീർഘചതുരത്തിന്റെ കോണുകളിലായി അടിച്ചു താഴ്ത്തി. ഓരോ വശത്തിന്റെ മദ്ധ്യബിന്ദുവിൽ ഓരോ കുററികൂടെ. ആ കുററികളെ പരസ്പരം വെള്ളിനൂൽകൊണ്ടു ബന്ധിച്ചു. അതുകഴിഞ്ഞു് എതിർകോൺ കുററികളെ പരസ്പരം സ്വർണ്ണനൂൽ കെട്ടി ബന്ധിച്ചു. അവ പരസ്പരം സന്ധിക്കുന്ന കേന്ദ്രബിന്ദു ഹോമകുണ്ഡത്തിനു നേരെ മേലെയാണ്. ബാലമൂർത്തി കനംകുറഞ്ഞ ഒരിരുമ്പു് ദണ്ഡു് ഹോമകുണ്ഡത്തിലേക്കാഴത്തിലിറക്കി. സ്വർണ്ണനൂലുകൾ ആ ഇരുമ്പു ദണ്ഡിൽ ചുററി മുറുക്കിനിറുത്തി.

ബാലമൂർത്തി ഹോമാഗ്നിയുടെ മുൻപിൽ വീണ്ടും ഉപവിഷ്ടനായി. നെയ്യു് വീണു് അഗ്നി ജ്വലിച്ചു. ഹോമദ്രവ്യങ്ങൾ അഗ്നികുണ്ഡത്തിൽ വീണെരിഞ്ഞു. അതിന്റെ ഗന്ധം പരന്നു.

പരിപൂർണ്ണമായ ഏകാഗ്രാവസ്ഥ. മന്ത്രങ്ങൾ ചൊല്ലി മന്ത്രമൂർത്തികളെ ധ്യാനിച്ചു. സ്ഥലരക്ഷ—ആത്മരക്ഷ.

അഷ്ടദിക്പാല മന്ത്രങ്ങൾ. എട്ടുകുററികളെ അഷ്ടദിക്പാലന്മാരായി സങ്കല്പിച്ചു. അവരുടെ ശക്തി വെള്ളിനൂലിന്റെ പരിധിയിലൂടെ കാവൽനിൽക്കുമാറാകട്ടെ.

അഗ്നേ—
യത്തേ അഗ്നേ തേജസ്താനഹം...

അഗ്നികവചം. മന്ത്രപൂർത്തി വരുത്തി സങ്കല്പിച്ചാവാഹിച്ചു. ആ സ്ഥലത്തിനു് അഗ്നികവചം കാവലായി.

ഓം കൃഷ്ണായ...

മഹാസുദർശനമന്ത്രം. മന്ത്രസിദ്ധി നേടിയ കർമ്മി അമോഘമായ മഹാചക്രത്തെ ധ്യാനിച്ചുറപ്പിച്ചു. യക്ഷ കിന്നര കിം പുരുഷ ഭൂതപ്രേത—മാനുഷ, വിഷ, ആയുധപ്രതിരോധമായ മഹാസുദർശനം. അതു് മുകളിൽ കാവലായി. അഗ്നിഷ്ടോമം നടത്തിയ ഹോമകുണ്ഡത്തിലെ ഇരുമ്പുദണ്ഡു് മഹാസ്ത്രമായി. അതിനോടു ബന്ധിക്കപ്പെട്ട സ്വർണ്ണനൂലിലൂടെ നാലതിരുകൾ സുരക്ഷിതമായി.

എല്ലാം പൂർത്തിയായെന്നു് ബാലമൂർത്തി ഉറപ്പുവരുത്തി. പിന്നെ ബാക്കിവന്ന പൂജാദ്രവ്യങ്ങൾ കൂടയ്ക്കുള്ളിലാക്കി. അർച്ചിക്കപ്പെട്ട പുഷ്പങ്ങൾ അതിരുകളിൽ വിക്ഷേപിച്ചശേഷം ബാലമൂർത്തി കുന്നിറങ്ങി നടന്നു. പുഴയിലിറങ്ങി മുങ്ങിക്കയറി.

വെളുത്ത മണൽത്തിട്ടിൽ മഹാശ്രീചക്രം വരഞ്ഞു.

പത്മാസനസ്ഥനായി കണ്ണുകൾ പൂട്ടി.

ഓം മണിപത്മേ ഹ്രൂം—

ബീജാക്ഷരങ്ങളുതിർന്നു. ബീജാക്ഷരങ്ങളിലൂടെ മഹാശക്തിയുണർന്നു. സാധകന്റെ ഉള്ളുതെളിഞ്ഞു. ഉള്ളു തുറന്നു. ചിദാകാശത്തിൽ മഹാമായ.

വരപ്രദായിനി—
സംഹാരരൂപിണി—

സാധകന്റെ ഉള്ളിൽ ഉടലിൽ അദമ്യമായ ദിവ്യശക്തിയുണർന്നു. അയാളുടെ മനസ്സിൽ ഒന്നുമാത്രം. ഉയർന്ന മലശിരസ്സു്. രണ്ടു പ്ലാററ്ഫോമുകൾ. അവയിലെ ഉപകരണങ്ങൾ. അഗ്നികവചം സൃഷ്ടിച്ച സുരക്ഷിതവലയം. മേലിടം കാക്കും മഹാസുദർശനം—

കടുത്ത ഇച്ഛയിൽ, മഹാമനോബലത്താൽ ബാലമൂർത്തി അഗ്നികവചവും മഹാസുദർശനവുമായി ബന്ധപ്പെട്ടു. അവയും കർമ്മിയും ഒന്നുതന്നെ. മഹാശക്തിവലയം. ചലിക്കുന്ന ത്രസിക്കുന്ന അമോഘശക്തിയുടെ ഉറവിടം. ബാലമൂർത്തിയുടെ മാറിൽ പതിഞ്ഞുകിടന്ന രത്നപതക്കം ജ്വലിക്കുന്നതുപോലെ തോന്നി. അല്പസമയം കഴിഞ്ഞപ്പോൾ അതിൽനിന്നും പുറപ്പെട്ട തേജോവലയം സാധകനെ മൂടിനിന്നു...

ജയദേവൻ കിടക്കയിൽ എഴുന്നേററിരുന്നു. വാച്ചുനോക്കി. പതിനൊന്നുമണി കഴിഞ്ഞു് അഞ്ചു മിനിട്ടായി. അയാൾ വേഗത്തിൽ ഡ്രസ്സുചെയ്തു. മുറി തുറന്നു പുറത്തിറങ്ങി വാതിൽ പൂട്ടി. അയാൾ ഒരു നിമിഷം ശ്രദ്ധിച്ചു. ഒരനക്കവുമില്ല. എല്ലാവരും ഗാഢനിദ്രയിലായിരിക്കണം. ശബ്ദമുണ്ടാകാതെ സൂക്ഷിച്ചു് ഏണിപ്പടികളിറങ്ങി, ഹാളിന്റെ മുൻവാതിൽ തുറന്നപ്പോൾ ചെറിയ കരകരശബ്ദം കേട്ടു. അയാൾ വേഗത്തിൽ പുറത്തിറങ്ങി വാതിൽ ചേർത്തടച്ചു. നിമിഷങ്ങൾക്കകം ഗേററു കടന്നു് അയാൾ ഗ്രാമത്തിലേക്കുള്ള വഴിയിലൂടെ നടന്നു. ആ വഴി ഹനുമാൻകുന്നിലേക്കു തിരിയുന്ന വളവു കടന്നു് അയാൾ അല്പനേരം നിന്നു. രാപ്പക്ഷികളുടെ ശബ്ദമല്ലാതെ ഒന്നും കേൾക്കാനില്ല. പോക്കററിൽനിന്നു് ഒരു സിഗരററെടുത്തു കത്തിച്ചുകൊണ്ടു് അയാൾ ഹനുമാൻകുന്നു ലക്ഷ്യമാക്കി നടന്നു.

അരുണ തന്റെ മുറിയുടെ വാതിൽപ്പാളികൾ ചേർത്തടച്ചതിനുശേഷം കിടക്കയിൽ ചെന്നു് മൗനമായി ഇരുന്നു. ജയദേവൻ ആരുമറിയാതെ സ്ഥലംവിട്ടിറങ്ങുന്നതു് അവൾ കണ്ടിരുന്നു. അദ്ദേഹം ഈ രാത്രിയിൽ എങ്ങോട്ടാണു പോവുന്നതു്. അവൾ അതിശയിച്ചു. ഹനുമാൻകുന്നിലെ അപകടത്തെക്കുറിച്ചും ഗ്രാമത്തിലെ മൂപ്പൻ കാളിയപ്പന്റെ മക്കളുടെ കാര്യവും അവളുടെ മനസ്സിലേക്കു് പൊടുന്നനെ ഓടിയെത്തി. അവൾക്കു ഭയം തോന്നി. അതോടൊപ്പം ഉത്കണ്ഠയും. അവൾ വേഗത്തിൽ മുറിവിട്ടു് ഏണിപ്പടികളിറങ്ങി. ഗേററിലെത്തിയ അവൾ കണ്ടതു് അകലെ നടന്നുനീങ്ങുന്ന ജയദേവന്റെ നിഴലാണ്. പേടിപ്പെട്ട



ത്തുന്ന ഈ രാത്രിയിൽ തനിക്ക് അദ്ദേഹത്തിൻെറ പിറകേയെത്താൻ കഴിയില്ലെന്നവൾക്ക മനസ്സിലായി. അവൾ തിരിച്ച് അകത്തേക്കനീങ്ങി. തൻെറ മുറിലെത്തിയ അരുണ ഏറെ നേരം കിടക്കയിൽ ഇരുന്ന കഴിച്ചുകൂട്ടി. അവളുടെ മനസ്സിൽ വരാൻപോകുന്ന ഏതോ ആപത്തിനെപ്പററിയുള്ള തീവ്രമായ ഭയം മുററിനിന്നു.

മലയുടെ അടിവാരത്തിൽനിന്നുകൊണ്ട് ജയദേവൻ മുകളിലേക്കനോക്കി, അവിടെ എന്തോ വെളിച്ചമുള്ളതുപോലെ അയാൾക്കതോന്നി, അത് ആ കഴവേറിയാവണം. ബാലരുദ്രമൂർത്തി. ജയദേവൻ സ്വയം പറഞ്ഞു. അയാളുടെ മനസ്സിൽ അമർഷം കത്തിയെരിഞ്ഞു. സകല ദ്രോഹവും ചെയ്തിട്ട് നല്ലവൻ ചമഞ്ഞു നടക്കുന്നു. പ്ലാററ്ഫോമുകൾ തകർത്തുകളഞ്ഞത് അവൻതന്നെ. യാതൊരുസംശയവുമില്ല. അതു മറക്കാനായി അന്ധവിശ്വാസികളായ ഗ്രാമീണരെ കൂട്ടുപിടിച്ച് മലമുകളിലെ ഘോരമൂർത്തിയെന്ന കെട്ടുകഥ പറയുന്നു. പ്രൊഫസർ സന്യാലും ഹേമയും ശാസ്ത്രജ്ഞരെങ്കിലും അവൻെറ കള്ളക്കഥ വിശ്വസിച്ചു കഴിഞ്ഞിരിക്കുന്നു. പക്ഷേ, ഈ ജയദേവൻ അതു വിശ്വസിക്കില്ല. ശാസ്ത്രത്തിൻെറ ഈ യുഗത്തിൽ പ്രേതവും പിശാചും രക്ഷസ്സും— ജയദേവനു കടുത്ത പരിഹാസം തോന്നി. അവൻെറ കള്ളത്തരം പൊളിച്ചു കാണിച്ചിട്ടുതന്നെ കാര്യം. അപ്പോൾ ഹേമയുടെ അഹന്ത ഇടിഞ്ഞുപോവും. സംശയമില്ല. ജയദേവനു് തികഞ്ഞ ആത്മവിശ്വാസം തോന്നി. തോററു നിൽക്കുന്ന ഹേമയുടെ മുഖം മനസ്സിൽ സങ്കല്പിച്ചുകൊണ്ട് അയാൾ ധൃതിയിൽ മലമുകളിലേക്കു കയറി. ഉരുളൻ കല്ലുകൾ മിക്കവാറും, കഴിഞ്ഞ രണ്ടു ദിവസങ്ങൾകൊണ്ട് മാററിയിരുന്നെങ്കിലും രാത്രിയിലത്തെ മലകയററം ശ്രമകരമായി അയാൾക്കനുഭവപ്പെട്ടു. വഴിയിലേക്കുന്തിനിന്ന മുൾപ്പടർപ്പുകൾ വസ്ത്രത്തിൽ കുരുങ്ങിയതു് എടുത്തു മാററി. മുകളിലെത്തിയപ്പോഴേക്കും അയാൾ വിയർത്തു കുളിച്ചു. നാഗഫണം പോലെ ഉയർന്നുനിന്ന കരിമ്പാറ നേരെ മുൻപിൽ കാണാം. വലതുവശത്ത് അന്നു കഴിഞ്ഞ പകലിനുറപ്പിച്ച പ്ളാററ്ഫോമുകളും അവയിൽ വച്ചിരുന്ന ഉപകരണങ്ങളും അവ്യക്തമായിക്കാണാം. പ്ളാററ്ഫോമിൻെറ മുകളിൽ വച്ചിരുന്ന വാൾട്ടേജ് കുറഞ്ഞ ബൾബിൻെറ മഞ്ഞവെളിച്ചം അവിടെ ചിതറിവീണു. അതു കത്തിക്കാനുപയോഗിച്ചിരിക്കുന്ന ബാററി കണ്ടു. അതിൽനിന്നുള്ള കണക്ഷൻ വയറും കണ്ടു. ഒന്നിനും ഒരു കുഴപ്പവുമില്ല. ഒരനക്കവുമില്ല. തന്നെയുമല്ല, ബാലമൂർത്തിയുടെ പൊടിപോലും കാണാനില്ല. അവൻ ഇനി വരാൻ പോവുന്നതേയുള്ളു. ജയദേവൻ സ്വയം പറഞ്ഞു. വന്നുകഴിഞ്ഞാൽ ഈ ചെയ്തുവച്ചിരിക്കുന്നതെല്ലാം അവൻ കൗശലത്തോടെ തകർക്കുമെന്നുള്ളതിനു യാതൊരു സംശയവുമില്ല. ആ സമയത്തുതന്നെ കൈയും കളവുമായി അവനെ പിടികൂടണം. അതുവരെ ഒന്നാം പ്ലാററ്ഫോമിൻെറ അടിയിലുള്ള സ്ഥലത്തു ഒളിച്ചിരിക്കാം.

ജയദേവൻ അങ്ങോട്ടു നീങ്ങി. ദീർഘചതുരാകൃതിയിൽ തറച്ചിരിക്കുന്ന കുററികളും അവയെ ബന്ധിപ്പിച്ചിരിക്കുന്ന സ്വർണ്ണ വെള്ളി നൂലിഴകളും അയാൾ ശ്രദ്ധിച്ചില്ല. അയാൾ അങ്ങോട്ടു നീങ്ങി.

ജയദേവൻ അന്തംവിട്ടു നിന്നു. തൻെറ തൊട്ടു മുൻപിൽ അതിഭയങ്കരമായ കനത്ത ഒരഗ്നിമതിൽ അയാൾ കണ്ടു. അതിൻെറ കടുത്ത ചൂട് അയാളുടെ മുഖത്തേക്കടിച്ചു. അയാൾ മുൻപോട്ടൊരടിവയ്ക്കാൻ ശ്രമിച്ചു. സാധിക്കുന്നില്ല. കൈകാലുകൾ മരവിച്ചുപോകുന്നതുപോലെ. അയാൾ ഒന്നും മനസ്സിലാകാതെ മിഴിച്ചുനിന്നു. ഇതെന്തു്? സ്വപ്നമോ വിഭ്രാന്തിയോ?

നിമിഷങ്ങൾ കഴിഞ്ഞപ്പോഴാണ് അയാളുടെ മനസ്സിൽ ഒരു കൗശലം തോന്നിയതു്. അയാൾ കുനിഞ്ഞു് ഒരു കല്ലെടുത്ത് പ്ലാററുഫോമുകൾക്കു നേരെ കൊള്ളത്തക്കവണ്ണം എറിഞ്ഞു. അടുത്തനിമിഷം അതു് വീഴുന്നതിനു മുൻപേ, കത്തിത്തെറിക്കുന്നതു് അയാൾ കണ്ടു. അതു് അയാൾക്കു വിശ്വസിക്കാൻ കഴിയുന്നതിനുമപ്പുറമായിരുന്നു. ഭ്രാന്തു പിടിച്ചതുപോലെ അയാൾ കണ്ണിൽക്കണ്ട ഓരോ വസ്തുക്കളെടുത്തു് പ്ലാററുഫോമുകൾക്കു നേരെ എറിഞ്ഞു. ഒന്നുപോലും ലക്ഷ്യസ്ഥാനത്തെത്തിയില്ല. അതിനു മുമ്പുതന്നെ അവയെല്ലാം എങ്ങനെയോ കത്തിയമർന്നു.

ജയദേവൻ ബുദ്ധികെട്ട് നിശ്ചലനായി നിന്നു. തൻെറ അറിവിൻെറ സീമയ്ക്കുമപ്പുറമുള്ള ഏതോ ഒരു ശക്തിയുടെ സാന്നിദ്ധ്യത്തിലാണെന്ന ബോധം അയാളുടെ ഉള്ളിലുണർന്നു.

ജയദേവൻ ദീർഘചതുരാകൃതിയിലുള്ള കുററികളുടെ പുറത്തുകൂടി പലതവണ വലംവച്ചു നടന്നു. എല്ലായിടത്തും ഒരുപോലെതന്നെ. അകത്തേക്കു കടക്കാനാവില്ല. എന്തുചെയ്യണമെന്നറിയാതെ അയാൾ അൽപനേരം പകച്ചുനിന്നു.

പിറകിൽ എന്തോ ഒരു ശബ്ദം കേട്ടതുപോലെ ജയദേവനുതോന്നി. അയാൾ തിരിഞ്ഞു നോക്കി. ഉയർന്നു നിൽക്കുന്ന പാറക്കെട്ടിൻെറ മുൻവശം ചലിക്കുന്നതുപോലെ തോന്നി. അയാൾ സൂക്ഷിച്ചു നോക്കി. ഒന്നും വ്യക്തമാകുന്നില്ല. താൻ സ്വപ്നം കാണുകയാണോ? ജയദേവൻ കണ്ണുകളടച്ചു തുറന്നു.

കട്ടിപിടിച്ച പുകപോലെ കനത്ത ജടാഭാരത്തിനു താഴെ കത്തുന്ന രണ്ടു കണ്ണുകൾ. ആ കണ്ണുകളിലെ ജ്വാല തന്നെ സ്പർശിക്കുന്നതുപോലെ ജയദേവനു തോന്നി. അയാൾ പിന്നെയൊന്നും അറിഞ്ഞില്ല.

(തുടരും)

●

## കഥാനായിക

(39–ാം പേജിൽ നിന്നു തുടർച്ച)

ഓർത്തു. എഴുന്നേററ് പല്ലുതേപ്പും കുളിയും കഴിക്കുമ്പോൾ ഭാര്യ തന്നെ ശ്രദ്ധിക്കുന്നതു് അയാൾ മനസ്സിലാക്കി. പക്ഷേ, ഷർട്ടെടുത്തിടുമ്പോൾ അവളുടെ ക്ഷമ നശിച്ചെന്നു തോന്നുന്നു. അടുക്കളയിൽ നിന്നുകൊണ്ട് അവൾ പറയുന്നതു കേട്ടു:

''ഇന്നലെ അപ്പോയിൻറ്മെൻറ് ഫിക്സുചെയ്തിട്ടു വന്നതായിരിക്കണം. ഇന്നു രാവിലെ ചെല്ലാമെന്നു പറഞ്ഞുകാണും..''

സ്ക്കൂളിൽ പോകാൻ വേഷം മാറിക്കൊണ്ടിരുന്ന മകൻ ചോദിച്ചു:

''ആരെ കാണാനാ അമ്മേ?''

അമ്മ പറഞ്ഞു: ''വിധുബാലയെ.''

''വോ കോൻ ഹെ?''

പുരുഷോത്തമൻ ഒന്നും മിണ്ടാതെ ഡ്രസ്സു ചെയ്തു. പിന്നെ വണ്ടിയിറക്കി മെയിൻറനൻസ് ആപ്പീസിലേക്കു പോകുകയും ചെയ്തു. അവരെ ഓർമ്മപ്പെടുത്തി പണിക്കാരെ ഇടപാടുചെയ്ത് അര മണിക്കൂറിനുള്ളിൽത്തന്നെ തിരിച്ച് വീട്ടിലെത്തുകയും ചെയ്തു. രാവിലെ ഒന്നും കഴിച്ചിട്ടില്ല. വല്ലാതെ വിശക്കുന്നു.

ഗേററിലെത്തിയപ്പോൾ കണ്ടു. ഭാര്യ കുഞ്ഞിനെയും എളിയിലെടുത്തു് വാതിൽക്കൽ നില്ക്കുന്നു. പക്ഷേ, അയാൾ വണ്ടി നിറുത്തിയിറങ്ങിയ നിമിഷം അവൾ കുഞ്ഞിനെ പെട്ടെന്നു നിലത്തിരുത്തി. ഉടനെ അകത്തു മറയുകയും ചെയ്തു. അയാൾ വീട്ടിലേക്കു കയറിയപ്പോളാണ് കിടപ്പുമുറിയുടെ വാതിലടയുന്ന ശബ്ദം കേട്ടതു്. ഒരു നിമിഷം പുരുഷോത്തമൻ സ്തബ്ധനായി നിന്നുപോയി. പിന്നെ ബുദ്ധി ഉണർന്നു. ഓടിച്ചെന്ന് വാതിൽ തള്ളിനോക്കിയപ്പോൾ അതു് അകത്തുനിന്ന് ബലമായി കുററിയിട്ടിരിക്കുന്നു.

''വനജേ, കതകു തുറക്ക്.''

പുരുഷോത്തമൻ അവൾക്കു മാത്രം കേൾക്കാവുന്ന ശബ്ദത്തിൽ പറഞ്ഞു: അകത്തുനിന്ന് പ്രതികരണമൊന്നും ഉണ്ടാകാത്ത ഒരു മിനിട്ട്...എന്തുചെയ്യണമെന്നറിയാതെ നിന്ന അയാൾ പിന്നെ പുറത്തേക്കുതന്നെ ഓടി. കിടപ്പുമുറിയുടെ വാതിൽ പുറത്തേക്കാണ് തുറക്കുന്നതു്. പക്ഷേ, അയാൾ പുറത്തുചെല്ലുമ്പോൾ അവൾ ജനൽപ്പാളികൾ രണ്ടും ചേർത്തടച്ച് കുററിയിട്ടുകഴിഞ്ഞു. അവളുടെ മുഖം ജനാലയുടെ ചില്ലിലൂടെ പുരുഷോത്തമൻ കണ്ടു. നിശ്ചയദാർഢ്യം നിഴലിക്കുന്ന മുഖം. കടിച്ചുപിടിച്ച ചുണ്ടുകൾ, അവൾ കരയുന്നുണ്ടായിരുന്നില്ല.

''വനജേ,'' പുരുഷോത്തമൻ പറഞ്ഞു. ''കതകു തുറക്കാനാണു പറഞ്ഞതു്.''

''ഇല്ല.'' അവൾ അയാളുടെ നേരെ നോക്കാതെ പറഞ്ഞു.

''ഞാൻ പറയുന്നതൊന്നു കേൾക്കൂ,'' പുരുഷോത്തമൻ യാചിച്ചു.

''എനിക്കൊന്നും കേൾക്കണ്ട.'' അവൾ ജനലരികിൽനിന്ന് അകത്തേക്കു മാറുന്നതിനിടയിൽ പറഞ്ഞു: ''നിങ്ങളുടെ മുഖം എനിക്കിനി കാണുകയും വേണ്ട.''

അവൾ സാരി ഫാനിൻെറ ഹുക്കിൽ കൊരുക്കുന്നതും മറേറയററം കഴുത്തിൽ കുടുക്കുന്നതും, സ്തംഭിച്ചുനിന്ന് പുരുഷോത്തമൻ കണ്ടു. അയാൾ അങ്ങനെ നില്ക്കെത്തന്നെ, വനജ അവൾ നിന്ന സ്ററൂൾ കാൽകൊണ്ടു തട്ടിമറിച്ചു.

# ഞങ്ങൾ തിരിച്ചുവരാറായി

(11–ാം പേജിൽ നിന്നു തുടർച്ച)

കൊടും പീഡനങ്ങൾക്കു വിധേയരായതുകൊണ്ടാകാം, ഒരുതരം സാഡിസ്റ്റ് മനോഭാവക്കാരായി മാറിയ പാലസ്തീനികൾ, ആകാശത്തിന്റെ കീഴിലുള്ള എല്ലാത്തിനെക്കുറിച്ചും അറിവഭിനയിക്കുന്ന ഈജിപ്റ്റുകാർ, ബുദ്ധിവൈഭവത്തിലുപരി മെയ് വൈഭവം പ്രകടിപ്പിക്കാൻ തല്പരരായ സുഡാനികൾ—ഇവരാണ് സൗദിയിലെ മിക്ക കമ്പനികളിലെയും സ്ഥാപനങ്ങളിലെയും 'ബോസ്സുകൾ'. ആപൽഘട്ടത്തിലും മനഃസാന്നിദ്ധ്യം കൈവെടിയാത്ത, ശാന്തരായ മലയാളികളെ, ഇവരൊക്കെ രണ്ടാംതരം പൗരന്മാരായി ഗണിക്കുന്നു. 'അരുതു'കളുടെ നീണ്ടതും, ശക്തവുമായ ചങ്ങലകളാൽ ബന്ധിക്കപ്പെട്ട മലയാളിയെ, ഒരുനിമിഷത്തിന്റെ ക്രോധം മതി, സ്പോൺസർക്ക് തിരിച്ചയയ്ക്കാൻ. EXIT എന്ന നാലക്ഷരത്തിന്റെ ഭീതിപരത്തുന്ന മഹാദുരന്ത പശ്ചാത്തലത്തിൽ, എല്ലാത്തിനോടും സമരസപ്പെട്ട് ജീവിതം തള്ളിനീക്കുന്ന ഞങ്ങളോ ഭാഗ്യവാന്മാർ? ഞങ്ങളോ പറുദീസാ വാസികൾ? ഞങ്ങളെ നോക്കിയാണോ നിങ്ങൾ അസൂയാലുക്കളാവുന്നതു്?

ശ്രീലങ്കയിൽനിന്നും ബംഗ്ലാദേശിൽനിന്നും 300—400 റിയാൽ മാസവേതനത്തിന് ധാരാളം തൊഴിലാളികൾ ദിവസവും സൗദിയിൽ വന്നുകൊണ്ടിരിക്കുന്നു. ഈ ഇരച്ചുകയറ്റം, സാമാന്യം നല്ല വേതനം പറ്റുന്ന ഇന്ത്യക്കാർക്ക് ശക്തമായ ഭീഷണിയാണ് സൃഷ്ടിച്ചിട്ടുള്ളതു്. മരുഭൂമിയിൽ മരുപ്പച്ചയുടെ ഉദയം നിന്നു കത്തുമ്പോൾ, ഞങ്ങളുടെ ഹൃദയത്തിൽ അസ്തമയത്തിന്റെ ചാരനിറം ഉടലെടുക്കുന്നു.

അതെ, ഞങ്ങൾ തിരിച്ചുവരാനുള്ള തയ്യാറെടുപ്പിലാണ്—അവസാനനിമിഷമിനുക്കുപണികൾ മാത്രമേ ബാക്കിയുള്ളൂ. ഭാര്യയും കുട്ടികളും ഇനിയും അധികകാലം ഞങ്ങളുടെ ഉറക്കത്തെ ശല്യപ്പെടുത്തില്ല. സ്വസ്ഥമായി, സുഖമായി നിങ്ങളെപ്പോലെ തന്നെ, ദുഃസ്വപ്നങ്ങൾക്കതീതമായ ഒരുറക്കം ഞങ്ങൾക്കു കൈവരാൻപോകുന്നു. ആ ദിവസത്തെ, ഞങ്ങൾ, ഉദയത്തിന്റെ ദിവസമായി കാണുന്നു.

* * *

മധ്യപൗരസ്ത്യദേശത്തെ ശക്തവും അവഗണിക്കാനാവാത്തതുമായ ഒരു ശക്തിയാണ്, രണ്ടായിരത്തിലധികം 'കസിൻസ്'' ഭരിക്കുന്ന സൗദി അറേബ്യ. [ഇത്രയും കുടുംബബന്ധുക്കൾ ഭരിക്കുന്ന ലോകത്തിലെ ഏകരാഷ്ട്രവും സൗദിതന്നെ.] രാജഭരണത്തിൽ തൃപ്തരായി കഴിയുന്ന ഒരു കോടിയോളം വരുന്ന പൗരന്മാർക്ക് ജനാധിപത്യബോധം ഇനിയും ജനിച്ചിട്ടില്ല.

രതിപോലും യന്ത്രവല്ക്കരിക്കപ്പെട്ട പാശ്ചാത്യ സംസ്കാരത്തെ അടിമുടി അനുകരിക്കുന്ന ഒരു ഭരണകൂടം; മതത്തിന്റെ ദിവ്യപശ്ചാത്തലമുണ്ടെന്ന കാരണത്താൽ അതിനെ ഇടംവലം നോക്കാതെ അനുസരിക്കുന്ന ഒരു ജനത—ഇതാണിവിടം.

സംഘർഷങ്ങൾ, ഞങ്ങൾ, വിദേശികൾ ആഗ്രഹിക്കുന്നില്ല. ഇറാൻ —ഇറാക്ക് യുദ്ധം വർഷങ്ങളുടെ ഒഴുക്കിൽ അന്ത്യമില്ലാതെ തുടരുന്നതും, ലെബണനിൽ ആഭ്യന്തര സമാധാനം ഒരു സ്വപ്നം മാത്രമായിത്തീർന്നതും, സുഡാനും ലിബിയയും തമ്മിൽ തുടങ്ങിയ ശീതസമരവും സിറിയ–ജോർദ്ദാൻ അതിർത്തിപ്രശ്നവും, ഉത്തര–ദക്ഷിണ യമനുകൾ പ്രതിനിധീകരിക്കുന്ന വൻശക്തിതാല്പര്യവും, ഈജിപ്റ്റ്–സിറിയാ വിവാദവും, ഇസ്രായേലിന്റെ ഭൂമിയോടുള്ള ഒടുങ്ങാത്ത മോഹവും—അവസാനമായി ജന്മഗേഹത്തിനുവേണ്ടിയുള്ള അവസാനിക്കാത്ത പാലസ്തീനികളുടെ പോരാട്ടവും ഒക്കെച്ചേർന്ന് മധ്യ പൗരസ്ത്യദേശത്തെ എന്നും പൊട്ടിത്തെറിക്കാൻ സാദ്ധ്യതയുള്ള ഒരഗ്നി പർവ്വതമാക്കിയിരിക്കുന്നു. എന്നും ദുരന്തം വിതയ്ക്കപ്പെടാൻസാദ്ധ്യതയുള്ള ഈ ഉഷ്ണഭൂമിയിൽ ഞങ്ങൾക്കു സമാധാനമില്ല:ഞങ്ങളുടെ രാവുകൾക്ക് ഉറക്കം അനുഗ്രഹമാകുന്നുമില്ല.

വേർപാട് സൃഷ്ടിച്ച ദുരന്തവേദനയിൽ ഞങ്ങളുടെ ഹൃദയവും മനസ്സും മരവിച്ചിരിക്കുന്നു. ഇതിഹാസങ്ങളിൽ പ്രതിപാദിക്കുന്ന ശിലാരൂപം കൈക്കൊള്ളാൻ കഴിഞ്ഞെങ്കിൽ, ഞങ്ങളെത്ര ഭാഗ്യവാന്മാരായിരുന്നു.

ഞങ്ങൾ പുറപ്പെടാറായി. അല്പം കൂടി, അല്പംകൂടി, അല്പംകൂടി.

●

# ഒരു ആണികാരണം

(9–ാം പേജിൽ നിന്നു തുടർച്ച)

യിരുന്ന മാരായമുട്ടംകാരൻ ശ്രീകുമാരന്റെ ഭാവിയെയാണ് റെയിൽവേ ബോർഡ് നശിപ്പിച്ചതു്. കരുനാഗപ്പള്ളി താലൂക്കാശുപത്രിയിൽ നടുവൊടിഞ്ഞുകിടക്കുന്ന ഓച്ചിറക്കാരി ഹവ്വാബീവി ഇനി എങ്ങനെയാണ് തന്റെ മൂന്നു കൊച്ചുമക്കളെ പോറ്റിവളർത്തുക? വാപ്പ മരിച്ചുപോയശേഷം വീട്ടുവേല ചെയ്താണ് ഉമ്മ തങ്ങളെ പോറ്റിവരുന്നതെന്ന് ഉമ്മ അപകടത്തിൽപ്പെട്ടതു് കേട്ടറിഞ്ഞോടിവന്ന എട്ടുവയസ്സുകാരൻ ഷാജഹാൻ വിതുമ്പിക്കരഞ്ഞുകൊണ്ടു പറഞ്ഞു.

ട്രെയിനപകടങ്ങളുടെ കാര്യത്തിൽ ഇന്ത്യ, അല്ലെങ്കിലും മുന്നിൽത്തന്നല്ലോ. ഇരുപതോളം യാത്രക്കാരുടെ ജീവൻ അപഹരിക്കുകയും നൂറിലേറെപ്പേരുടെ ജീവിതം തളർത്തുകയും ചെയ്ത ഹൗറാ തീവണ്ടിയപകടം നടന്നതു് ഈ മാസം പതിനാറാം തീയതിയായിരുന്നു. അതിനെച്ചൊല്ലി റെയിൽവേ മന്ത്രി നടത്തിയ ക്ഷമായാചനത്തിന്റെ ഒച്ചയടങ്ങും മുമ്പാണ് കരുനാഗപ്പള്ളി അപകടം. അധികാരികളെ ഇരുത്തിച്ചിന്തിപ്പിക്കേണ്ടത്ര ഗൗരവമുള്ള അപകടമാണതു്.

അപകടത്തിൽനിന്ന് രക്ഷപ്പെട്ട യാത്രക്കാർക്ക് യഥാസമയം പകരം യാത്രാസൗകര്യം ഏർപ്പെടുത്തിക്കൊടുക്കുന്നതിലും കാലതാമസമുണ്ടായി എന്ന് പരാതി പറഞ്ഞുകേട്ടു. ഉച്ചയ്ക്ക് 12.8-നായിരുന്നു അപകടം. ബാംഗ്ലൂർക്ക് പോകേണ്ടിയിരുന്ന യാത്രക്കാർ വൈകിട്ട് അഞ്ചുമണിയായിട്ടും പെട്ടിയും പിടിച്ച് കാത്തുനിൽക്കുന്നതു കാണാമായിരുന്നു. കെ. എസ്. ആർ. ടി. സി. നാലുബസ് ഉടനയയ്ക്കാമെന്ന് ഏറ്റിരുന്നെങ്കിലും ഇഴഞ്ഞിരച്ച് ഒരു ബസ് വന്നപ്പോൾ മൂന്നുമണി കഴിഞ്ഞിരുന്നു. വൈകിട്ട് അഞ്ചര മണിയായിട്ടും വന്നതു് മൂന്നു ട്രിപ്പുകൾ മാത്രം. സ്വന്തം കാര്യക്ഷമതയില്ലായ്മ തീർക്കാൻ റെയിൽവേ ബോർഡ് ആശ്രയം തേടിയ കെ. എസ്. ആർ. ടി. സി.യുടെ കാര്യക്ഷമത നമുക്ക് പണ്ടേ അറിയാവുന്നതല്ലേ?

●

റെയിൽവേമന്ത്രി ക്ഷമായാചനങ്ങൾ പലതും നടത്തും. പക്ഷേ, ക്ഷമിച്ചുകൊടുക്കാവുന്നതല്ല ഇവിടെ സംഭവിച്ചതുപോലുള്ള അപകടങ്ങൾ. പാളത്തിലുള്ള ഇളകിയ ആണികൾപോലെ റെയിൽവേ വകുപ്പിന്റെ തലയിൽവരെ ആണികൾ ഇളകിക്കിടക്കുന്നു.

Published by M. S. Sreenivasan on behalf of Laisa Publications Private Ltd Trivandrum-695024 and printed by him at Ravi Printers & Publishers Pvt. Ltd., KAUMUDI BUILDINGS, Trivandrum-695024. Editor: M. S. MANI

*Business Executives:*

BOMBAY-Mrs. Mrinalini Hegde
Phone: Office 230313 Res. 8126996
NEW DELHI-Mrs. Deepak Dawar
Phone: Office 385311 Res. 618000
BANGALORE-Mrs. Mini Jayaprakash
Phone: Office 576808 Res. 55169

CALCUTTA - Mr. J. S. Jogi
Phone: Office 448926 Res: 432667

MADRAS-Mrs. Nirmala Menon
Phone: Office 86649 Res: 81407

HYDERABAD - Mr. S. Shankara narayana
Phone: Res : 65700
COCHIN-Mrs. Mangala Nayak
Phone: Office 37228 Res: 37234